# ചരിത്രകഥകൾ



## സ്റ്റാൻഡേർഡ് V

വില: 0_50

# ചരിത്രകഥകൾ



## സ്റ്റാൻഡേർഡ് V




സി. കെ. കരീം

ഉള്ളടക്കം

## കടപ്പാട്

സോക്രട്ടീസ് എന്ന മഹാനായ ഒരു തത്വജ്ഞാനിയെക്കുറിച്ചു കേട്ടിട്ടില്ലേ? ക്രിസ്തു ജനിക്കുന്നതിനു നാലരനൂററാണ്ടു മുമ്പാണു അദ്ദേഹം ജീവിച്ചിരുന്നതു്: ഗ്രീക്കുനഗരങ്ങളിൽ എല്ലാംകൊണ്ടും പ്രശസ്തമായിരുന്ന ഏതൻസിൽ ലോകത്തു് ജീവിച്ചിരുന്ന അത്യുന്നതരായ മഹാത്മാക്കളുടെ കൂട്ടത്തിൽ ഈ യവനതത്വചിന്തകനും ഉൾപ്പെടുന്നു. തലമുറകളിലൂടെ അദ്ദേഹം ജീവിക്കുന്നു. എണ്ണമററ ജിജ്ഞാസുക്കൾ അദ്ദേഹത്തെക്കുറിച്ചറിയാനും പഠിക്കുവാനും ഉത്സുകരാണു്. ജീവിച്ചിരിക്കുമ്പോൾ ഒരു സംഘം ബുദ്ധിജീവികളുടെ ആരാധനാപാത്രമായിരുന്ന അദ്ദേഹം, ഏതൻസിൽ പരക്കെ സ്വീകാര്യനായിരുന്നില്ല. അദ്ദേഹത്തിൻെറ പ്രവചനങ്ങളും പ്രസ്താവങ്ങളും ഭയത്തോടുകൂടിയാണു് ഏതൻസിലെ ഭരണാധികാരികൾ വീക്ഷിച്ചതു്. അവ ഉൾക്കൊണ്ടിരുന്ന ഉൽകൃഷ്ടമായ ആദർശങ്ങളോ, മഹത്തായ സന്ദേശങ്ങളോ മനസ്സിലാക്കുവാൻ സാധാരണക്കാക്കു് സാദ്ധ്യമാകുമായിരുന്നില്ല. തന്മൂലം അദ്ദേഹത്തിൻെറ വാക്കുകൾ തെററിദ്ധരിക്കപ്പെട്ടു. ഏതൻസിലെ പൌരാവലിയെ ദുഷിപ്പിക്കുന്ന

ആശയങ്ങൾ പ്രചരിപ്പിക്കുന്നു എന്ന കുററം ചുമത്തി അദ്ദേഹത്തെ ഭരണാധികാരികൾ വധശിക്ഷക്കു വിധിച്ചു. ഏതൻസിലെ അന്നത്തെ വധശിക്ഷാസമ്പ്രദായം, വിഷംകൊടുത്തു് കൊല്ലുകയെന്നതായിരുന്നു.

സോക്രട്ടീസിനു് വേണമെങ്കിൽ രക്ഷപ്പെടാൻ കഴിയുമായിരുന്നു. കുററംചെയ്തുവെന്നു് സമ്മതിച്ചാൽ മതി. പക്ഷേ തെററു ചെയ്തിട്ടില്ലെന്നു് ബോദ്ധ്യമുണ്ടായിരുന്ന അദ്ദേഹം അതിനൊരുങ്ങിയില്ല. ആ ദിവസം സമാഗതമായി. വിഷം തയ്യാറാക്കിക്കഴിഞ്ഞു. അദ്ദേഹത്തിൻെറ ശിഷ്യഗണങ്ങളും ആരാധകന്മാരും കണ്ണുനീർ തൂകി. സോക്രട്ടീസ് അവിടെ കൂടിയിരുന്നവരോട് പറഞ്ഞു: "നല്ല ധൈര്യമവലംബിക്കു. നിങ്ങൾ എൻെറ ശരീരം മാത്രമേ കുഴിച്ചിടുന്നുള്ളു എന്നു് പറയൂ." അധികം കഴിയുന്നതിനുമുമ്പ് കാരാഗൃഹാധിപൻ വന്നു് അദ്ദേഹത്തിൻെറ അടുത്തുനിന്നു പറഞ്ഞു: "സോക്രട്ടീസ്, സമയമായി. വിഷം കഴിക്കുക." അദ്ദേഹം യാതൊരു ഭാവഭേദവും കൂടാതെ അതനുസരിക്കുവാനൊരുങ്ങുന്നതു് കണ്ടു് അയാൾ ദുഃഖപാരവശ്യത്തോടെ വിളിച്ചുപറഞ്ഞു: "സോക്രട്ടീസ്, താങ്കളെന്താണെന്നെ ശപിക്കാത്തതു്? നിത്യേന വിഷം കൊടുക്കുന്ന സന്ദർഭത്തിൽ എല്ലാവരും എന്നെ

ശകാരിക്കുകയും ശപിക്കുകയും ചെയ്യും. അവരുടെ നിന്ദയ്ക്കു പാത്രമാകുമ്പോൾ എനിയ്ക്കു അവരെ കൊല്ലുന്ന പ്രവൃത്തിയിൽ ദുഃഖം തോന്നാറില്ല. സോക്രട്ടീസ്, താങ്കളെന്താണ് എന്നെ ശപിക്കാത്തതു്? എനിക്കു സഹിക്കാനാകാത്ത സങ്കടം തോന്നുന്നു." സോക്രട്ടീസ് പുഞ്ചിരിക്കുകമാത്രം ചെയ്തു. ഇതിനു് മറുപടിയെന്നോണം, അദ്ദേഹത്തിൻെറ ഉത്തമ മിത്രമായ ക്രിറേറാവിനോടിങ്ങനെ പറഞ്ഞു: "ഇനി താമസിക്കേണ്ട. തയ്യാറാക്കിയ വിഷം പകന്നു തരൂ." ക്രിറേറാ പൊട്ടിക്കരഞ്ഞുകൊണ്ടു് തൻെറ ഗുരുവിൻെറ ആജ്ഞ അനുസരിച്ചു. അദ്ദേഹം മെല്ലെ മെല്ലെ വിഷദ്രാവകം മുഴക്കെ കുടിക്കുന്നതു കണ്ടപ്പോൾ, അവിടെയുണ്ടായിരുന്ന എല്ലാവരും പൊട്ടിക്കരഞ്ഞു.

പക്ഷേ ഒരാൾമാത്രം സ്വസ്ഥചിത്തനായി കാണപ്പെട്ടു. അതു സോക്രട്ടീസായിരുന്നു. അദ്ദേഹം തൻെറ അനുയായികളോടു് ചോദിച്ചു: "എന്താണീ വിചിത്രമായ ഗോഷ്ടികൾ? ഞാൻ സ്ത്രീകളെയെല്ലാം നേരത്തെതന്നെ പറഞ്ഞയച്ചതു് അവർ ഇങ്ങനെ ബഹളമുണ്ടാക്കുമെന്നു് കരുതിയിട്ടാണു്. സമാധാനമായി മരിക്കണമെന്നു് ഞാൻ കേട്ടിട്ടുണ്ടു്. അതുകൊണ്ടു് ഇനി ക്ഷമയോടും സ്വസ്ഥതയോടും കൂടി ഇരിക്കുക." അവിടെ കൂടിയിരു

ന്നവർ ഇതുകേട്ട ലജ്ജിച്ചുപോയി. വിങ്ങിപ്പൊട്ടുന്ന ദുഃഖഭാരം നിയന്ത്രിക്കുവാനവർ ശ്രമിച്ചു. ലോകം കണ്ടതിൽവെച്ച് പരമോന്നതനായ ഒരു മഹാന്റെ വേർപാട് ഏതൻസിലെ തത്വചിന്തകന്മാർ ശ്വാസമടക്കി നോക്കിനില്ക്കുകയാണ്.

തന്റെ കാലുകൾ അനങ്ങാതായിത്തുടങ്ങിയെന്ന്, അല്പംകഴിഞ്ഞ് സോക്രട്ടീസ് പറഞ്ഞു. മരവിപ്പ് ദേഹം ഭാഗങ്ങളെല്ലാം കയറിത്തുടങ്ങി. മരവിച്ച അരക്കെട്ട് തടവിനോക്കി സോക്രട്ടീസ് പറഞ്ഞു: "വിഷം ഹൃദയത്തിലെത്തുമ്പോൾ അതായിരിക്കും അവസാനം." ഒരു ചാഞ്ചല്യവും ആ സ്വരത്തിനുണ്ടായിരുന്നില്ല.

അദ്ദേഹത്തിന്റെ ജീവൻ എന്തിനേക്കാളും വലുതായി കണക്കാക്കിയിരുന്നവർക്ക് ആശ നശിച്ചിരുന്നില്ല. എന്തെന്നാൽ ഏതു നിമിഷം സോക്രട്ടീസ് ക്ഷമാപണത്തിന്ന് തയ്യാറാകുമോ ആ സമയം അദ്ദേഹത്തെ മരണത്തിൽനിന്നും രക്ഷപ്പെടുത്തുവാനൊക്കുമായിരുന്നു. വിഷത്തിനു് പ്രതിവിധിക്കുള്ള മരുന്നും അവിടെ ഉണ്ട്. അദ്ദേഹം ക്ഷമാപണം ചെയ്യുവാൻ വേണ്ടി എല്ലാവരും ഉള്ളുകൊണ്ട് പ്രാർത്ഥിച്ചു. കാരണം നഷ്ടപ്പെടുന്ന ജീവൻ അത്രയ്ക്കു വിലപ്പെട്ടതായിരുന്നു.

നിമിഷങ്ങൾ അധികം കഴിഞ്ഞില്ല. സോക്രട്ടീസ് "ക്രീറേറാ" എന്നു് വിളിച്ചു. എല്ലാവരും ഉൽകണ്ഠാകുലരായി ചെവിയോൎത്തു. സോക്രട്ടീസ് ക്ഷമാപണം ചെയ്തു് മരണത്തിൻെറ വായിൽനിന്നും പുറത്തുവരാൻ പോകുന്നു എന്നു് അവരൊക്കെ കരുതി. പക്ഷേ അടുത്തുവന്ന ക്രീറേറാവിനോടു് അദ്ദേഹം അഭ്യൎത്ഥിച്ചു: "ക്രീറേറാ, ഞാൻ അസ്ക്ലീപിയസിനു് ഒരു കോഴിയെ കൊടുക്കുവാനുണ്ടു്. നിങ്ങൾ ആ കടം തീൎത്തുകൊള്ളുമോ?" "ആ കടം ഞാൻ തീൎക്കാം. മററുവല്ലതുമുണ്ടോ?" ആ ചോദ്യത്തിനു് ഉത്തരം കിട്ടിയില്ല. ആ നാവു് പിന്നെ അനങ്ങിയില്ല. അധരങ്ങൾ ചലിച്ചതുമില്ല. കൺപീലികളടഞ്ഞു. ആ ദീപം പൊലിഞ്ഞു. സോക്രട്ടീസ് എന്ന മഹാൻ മരിച്ചു.



മരണം നിമിഷങ്ങൾക്കകം സംഭവിക്കുമെന്നറിഞ്ഞിട്ടുകൂടി തന്റെ കുടുംബത്തെയോ, അരുമയായ മററെന്തിനെയെങ്കിലുമോ സംബന്ധിച്ചു് ആകുലപ്പെടുന്ന ചെറിയ മനസ്സായിരുന്നില്ല അദ്ദേഹത്തിൻെറതു്. താൻ ജീവിച്ച ലോകത്തുനിന്നു് വേർപെടുമ്പോൾ, മററുള്ളവൎക്കു് കൊടുക്കേണ്ട ബാദ്ധ്യതകളെക്കുറിച്ചു് ചിന്തിക്കുകയായിരുന്നു ആ മഹാൻ. നിസ്സാരമായ ഒരു കോഴിയുടെ കടത്തിന്റെ കാൎയ്യം വലിയ സംഗതിയായി സാധാരണക്കാരായ

നമുക്ക് തോന്നിയില്ലന്നുവരാം. പക്ഷേ വലിയ ഒരു മനസ്സിൻെറ കടപ്പാടിനെക്കുറിച്ചുള്ള നിർവ്വചനം വ്യക്തമായി ഇതിൽ അടങ്ങിയിരിക്കുന്നു.

ഇത്തരം മറെറാരു സംഭവം ഇസ്ലാംമതത്തിലെ മുഹമ്മദുനബിയുടെ ജീവിതത്തെ സംബന്ധിച്ചുമുണ്ട്. അദ്ദേഹം നടത്തിയ അവസാനത്തെ പ്രസംഗത്തിലാണ് ഇതു് നടക്കുന്നതു്. പ്രവാചകൻ ക്ഷീണിതനായിരുന്നു. തൻെറ അന്ത്യം അടുത്തുവെന്നറിഞ്ഞിട്ടെന്നപോലെ അദ്ദേഹം അവസാനത്തെ ഉപദേശങ്ങൾ നല്കുകയാണ്. ധാരാളം അനുയായികൾ സംബന്ധിച്ചിട്ടുണ്ട്. മുഹമ്മദുനബി പറഞ്ഞു: "അനുയായികളേ, എന്നോട് സ്നേഹമുണ്ടെങ്കിൽ ദയവായി തുറന്നു പറയുക, ഞാൻ നിങ്ങൾക്കാർക്കെങ്കിലും ഏതെങ്കിലും വകയിൽ, എന്തെങ്കിലും തരുവാനുണ്ടെങ്കിൽ, അവ എന്തൊക്കെയാണെന്നും, എത്ര മാത്രമാണെന്നും," ആത്മാർത്ഥമായ ആ അപേക്ഷാസ്വരം കേട്ട് ഒരാൾ എഴുന്നേററുനിന്നു പറഞ്ഞു. "നബിയേ, താങ്കൾ ആവശ്യപ്പെട്ടതനുസരിച്ച് ഒരു മരംവെട്ടിയുടെ കോടാലി നന്നാക്കുവാൻ ഞാൻ അല്പം പണം തന്നിട്ടുണ്ട്. ദയവായി അതു് മടക്കിത്തരിക." അദ്ദേഹം തുകയും ഇത്രയാണെന്ന് പറഞ്ഞു. "മററാരെങ്കിലും കൂടിയുണ്ടോ"? പ്രവാചകൻ അന്വേഷിച്ചു. ആരും ഒന്നും പറഞ്ഞില്ല. ആദ്യത്തെയാ

ളുടെ പണം കൊടുത്തു് കൃതജ്ഞതാബദ്ധനായി അദ്ദേഹം പറഞ്ഞു: "പരലോകത്തുവെച്ചു് കണക്കുപറയുന്നതിനേക്കാൾ ഉത്തമം, എല്ലാ ബാദ്ധ്യതകളും ഇവിടെവച്ചു് തീർക്കുകയാണു്.

മരണസമയത്തുപോലും തൻെറ പണത്തെയും സ്വത്തിനെയും കുറിച്ചാലോചിച്ചു വ്യാകുലപ്പെടുന്നവർക്കു് ശാന്തിയോടുകൂടി മരിക്കുക പ്രയാസമാണു്. മഹാത്മാക്കൾ 'എന്റെ ധനം' 'എന്റെ കുടുംബം' എന്നൊക്കെ മാത്രം ചിന്തിച്ചു് പ്രയാസപ്പെടുകയില്ല. അവർക്കൊക്കെ മനുഷ്യസമുദായമാണു് ഭവനം; ലോകമാണു് തറവാടു്.

---

## ചതിക്കുചതി

ഇൻഡ്യയിലെ ചെറിയ രാജ്യങ്ങളെയെല്ലാം ഏകോപിപ്പിക്കുവാൻ ഒരു ശ്രമം നടത്തിയ രാജാവാണു് ഉദയൻ. ഇടപ്രഭുക്കളേയും ചെറുകിട രാജാക്കന്മാരേയും കീഴടക്കി അദ്ദേഹം സ്വേച്ഛാധിപതിയായി വാഴുന്ന കാലം. അദ്ദേഹത്തിനു് അതിസമർത്ഥനായ ഒരു മന്ത്രിയുണ്ടായിരുന്നു. അദ്ദേഹം പുരോഹിതന്മാരുടെ അതിരുകടന്ന അഹംഭാവത്തെ നിയന്ത്രിക്കുക മാത്രമല്ല, രാജ്യകാര്യങ്ങളിൽ അവർ ഇടപെടുന്നതിനെ എതിർക്കുകയും ചെയ്തിരുന്നു. അതുവരെ യഥേഷ്ടം വിഹരിച്ചിരുന്ന അവർക്കു് അരിശവും അസൂയയും വർദ്ധിച്ചു. എങ്ങനെയാണു് ഈ സചിവോത്തമനെ വകവരുത്തുകയെന്നായി അവരുടെ ചിന്ത. ബുദ്ധിശാലികളായിരുന്ന അവർ ഒടുവിൽ ഒരു മാർഗ്ഗം കണ്ടെത്തി. മരിച്ചുപോയ രാജപിതാവു് സ്വർഗ്ഗത്തിൽനിന്നും ചക്രവർത്തിയായ മകനെ അറിയിക്കുന്ന രൂപത്തിൽ അവർ ഒരെഴുത്തു തയ്യാറാക്കി.

അതിപ്രകാരമായിരുന്നു: "എനിക്കു് ഇവിടെ പരമാനന്ദമാണു്. സ്വർഗ്ഗരാജ്യത്തുള്ള എന്റെ ചുമതലകൾ ഞാൻ ഭംഗിയായി നിർവ്വഹിക്കുന്നുണ്ടു്.

എങ്കിലും മനസ്സിന്ന് അത്ര സ്വസ്ഥതയോ, സന്തോഷമോ തോന്നുന്നില്ല. എന്റെ വിശ്വസ്തനും സമർത്ഥനുമായ മന്ത്രിയുടെ അഭാവമാണ് ഇതിന്നു കാരണം. അതുകൊണ്ടു എന്റെ കത്തുകിട്ടിയാലുടൻ മന്ത്രിയെ ഇവിടേക്ക് പറഞ്ഞയക്കുവാൻ ശ്രമിക്കണം". അവർ ഇത്തരം ഒരു കള്ളക്കത്തുണ്ടാക്കി രാജകീയമുദ്രയും ചാർത്തി, രാജാവുറങ്ങുന്ന സന്ദർഭത്തിൽ തലയണച്ചുവട്ടിൽ ഒളിപ്പിച്ചു വച്ചു. സുഖസുഷുപ്തിയിൽനിന്നുണർന്ന രാജാവ് കത്തു വായിച്ച് കാര്യം ഗ്രഹിച്ചശേഷം തന്റെ മന്ത്രിയെ വിളിച്ച്, ആ കത്തുകാണിക്കുകയും, അതനുസരിച്ച് സ്വർഗ്ഗത്തിലേക്ക് പോകുവാൻ ആജ്ഞാപിക്കുകയും ചെയ്തു.

ബുദ്ധിമാനായ മന്ത്രി യാതൊരു എതിർപ്പും പ്രകടിപ്പിക്കാതെ സമ്മതം നല്കി. മരിച്ചയാൾക്ക് എഴുതാൻ കഴിയുമെന്നോ, പ്രത്യേക ദൌത്യസംഘം അതു കൊണ്ടുവരുമെന്നോ വിശ്വസിക്കുവാനുള്ള മൌഢ്യം അദ്ദേഹത്തിന്നില്ലായിരുന്നു. ഇതു് പൌരോഹിത്യദൂഷിതവലയം സൃഷ്ടിച്ച ഗൂഢാലോചനയുടെ ഫലമാണെന്ന് അദ്ദേഹം മനസ്സിലാക്കുകയുംചെയ്തു. തന്മൂലം അദ്ദേഹം രാജാവിനോടിങ്ങനെ പറഞ്ഞു: "എനിക്ക് ചില ബാദ്ധ്യതകളും കടപ്പാടുകളുമുണ്ടു്. ചില വഴിപാടുകളും പുണ്യകർമ്മങ്ങളും ചെയ്തുതീർക്കേണ്ടതായുണ്ടു്. അതു

നിർവ്വഹിച്ചില്ലെങ്കിൽ സമാധാനത്തോടുകൂടി പോകുവാനൊക്കുകയില്ല. അതുകൊണ്ടു് ഒരു മാസത്തെ അവധി തരാൻ ദയയുണ്ടാകണം". രാജാവു് തൻെറ ആശ്രിതൻെറ അപേക്ഷ സ്വീകരിച്ചു. ന്യായവും മിതവുമായിരുന്നുവല്ലോ അതു്.

സ്വർഗ്ഗത്തിലേക്കു പോകുവാനുള്ള മാർഗ്ഗം രാജകീയ സേവകന്മാരോടു് മന്ത്രി വിവരിച്ചു. കൊട്ടാരപ്പറമ്പിൽ വലിയ ഒരു ഗുഹ ഉണ്ടാക്കുവാനും വിറകിട്ടു് അതു തല്ക്കാലം മൂടുവാനും കല്പിച്ചശേഷം മന്ത്രി തൻെറ ഗൃഹത്തിലേക്കു് പോയി. തൻെറ വീട്ടിൽനിന്നും ഗുഹയിലേക്കു് എത്തിച്ചേരാനുള്ള ഒരു തുരങ്കം രഹസ്യമായുണ്ടാക്കുവാൻ ഏർപ്പാടു് ചെയ്തു. ഈ വക എല്ലാം തയ്യാറായപ്പോൾ രാജാവിനോടു് യാത്രാനുമതി വാങ്ങുവാൻ മന്ത്രി കൊട്ടാരത്തിലേക്കു് ചെന്നു. വിടചോദിക്കുന്ന തൻെറ മന്ത്രിയുടെ കൈയിൽ പിതാവിനു കൊടുക്കുവാനുള്ള ഒരെഴുത്തു് രാജാവേല്പിച്ചു.

"അവിടുത്തെ കല്പനപ്രകാരം ഞാനിതാ മന്ത്രിയെ അയയ്ക്കുന്നു. കൂടുതൽ നിർദ്ദേശങ്ങൾക്കുവേണ്ടി ഞാൻ കാത്തിരിക്കുകയാണു്. അവിടുന്നു് ആജ്ഞാപിക്കുന്നതെന്തും ചെയ്യുവാൻ ഞാൻ സദാ തയ്യാറാണെന്നറിയിച്ചുകൊള്ളട്ടെ". തയ്യാറാക്കിയിരുന്ന ഗുഹ

യുടെ അടുത്തുവരെ രാജാവു് മന്ത്രിയോടൊപ്പം പോയി. മന്ത്രിയാകട്ടെ വിറകു് അല്പാല്പം ഗുഹാമുഖത്തു നിന്നും മാററി അതിന്നകത്തേക്കു് കടന്നു. സംതൃപ്തരായ പുരോഹിതന്മാർ വിറകിനു തീ കൊളുത്തുകയും ചെയ്തു. മന്ത്രി തുരങ്കം വഴി തൻെറ വീട്ടിലെത്തി. നാലുമാസക്കാലം ആരുമറിയാതെ അദ്ദേഹം ഒളിവിൽ കഴിച്ചു. ഒരു ദിവസം രാത്രി താൻ മടങ്ങിവന്നിരിക്കുന്നു എന്ന വിവരം മന്ത്രി ഒരു പ്രത്യേക ദൂതൻവഴി രാജാവിനെ അറിയിച്ചു. രാജാവിനു് വിസ്മയവും അതിലേറെ ആനന്ദവും തോന്നി. പിറേറദിവസം രാവിലേ മന്ത്രി രാജാവിനെ മുഖം കാണിച്ചു്, യമപുരിയിൽ നിന്നു പിതാവു കൊടുത്തയച്ചതാണെന്ന വ്യാജേന ഒരെഴുത്തു് രാജാവിനു സമ്മാനിച്ചു. ആഹ്ലാദതുന്ദിലനായ രാജാവു് കത്തു് ഉറക്കെത്തന്നെ ഇപ്രകാരം വായിച്ചു.

"എൻെറ ആവശ്യാനുസരണം മന്ത്രിയെ പറഞ്ഞയച്ചതിൽ എനിക്കമിതമായ സന്തോഷമുണ്ടു്. ഞാൻ കൃതജ്ഞതാബദ്ധനുമാണു്. പക്ഷേ അദ്ദേഹത്തിൻെറ അഭാവത്തിൽ രാജ്യകാര്യങ്ങൾ വലിയ കുഴപ്പമാകുന്നുവെന്നു് നാം മനസ്സിലാക്കുന്നു. നിൻ്റെ രാജ്യം നശിച്ചുപോകുന്നതു് നമുക്കിഷ്ടമല്ല. അതുകൊണ്ടു് ഞാൻ അദ്ദേഹത്തെ തിരിച്ചയയ്ക്കുന്നു. അതോടൊപ്പം മറെറാന്നുകൂടി. എനിക്കു് മനസ്സമാ

ധാനവും നിന്റെ രാജ്യത്തിനു് ഐശ്വര്യവും ഉണ്ടാകുവാൻവേണ്ടി അവിടെയുള്ള പുരോഹിതന്മാരെ ഇവിടേയ്ക്കു് വേഗം പറഞ്ഞയയ്ക്കുക."

ഉടൻതന്നെ രാജാവു് പുരോഹിതന്മാരെയെല്ലാം വിളിച്ചുകൂട്ടി തന്റെ വന്ദ്യപിതാവിന്റെ ആഗ്രഹസാഫല്യത്തിനുവേണ്ടി പരലോകത്തേക്കു് പുറപ്പെടാൻ ആജ്ഞാപിച്ചു. അവർ വിറച്ചുപോയി. ഇതൊക്കെ കൌശലക്കാരനായ മന്ത്രിയുടെ വിദ്യയാണെന്നു മനസ്സിലാക്കിയിരുന്നെങ്കിലും, തുറന്നുപറയുവാൻ നിവൃത്തിയില്ലാത്ത സ്ഥിതിയിലായിരുന്നു അവർ. അങ്ങനെചെയ്താൽ തങ്ങൾ പററിച്ച പണിയും തുറന്നുപറയേണ്ടിവരും. അതിന്റെ ഫലമോ? രാജദ്രോഹകുററത്തിനു് കഴുമരത്തിൽ കയറുക. അതിനേക്കാൾ നല്ലതു് രാജശാസന അനുസരിച്ചു യമപുരിയിലേക്കു പോകുകതന്നെ. ശേഷിക്കുന്ന കുടുംബാംഗങ്ങൾക്കെങ്കിലും രാജപ്രീതികൊണ്ടു് സുഖമായി കഴിയുവാൻ പററുമല്ലോ. അങ്ങിനെ ദുഷ്ടമനസ്സരും ചതിയന്മാരുമായ അവരൊക്കെ ചിതയിൽ ചാടി വെന്തുമരിച്ചു.

കുഴികുഴിക്കുന്നവൻതന്നെ കുഴിയിൽ ചാടുമെന്നു് കേട്ടിട്ടില്ലേ? ഈ ഗുണപാഠമാണു് ഈ കുട്ടിക്കഥ ഉപദേശിക്കുന്നതു്.

## പശ്ചാത്താപം പ്രായശ്ചിത്തം

ഇൻഡ്യൻ ജനതയുടെ സാംസ്കാരത്തെപ്പററി മനസ്സിലാക്കുവാനുപകരിക്കുന്ന ഒരു കഥയുണ്ട്. മനുഷ്യർ ധർമ്മത്തെയും നീതിയെയും കുറിച്ചു ബോധമുള്ളവരാകുകയും, തെററുകളും കുറവുകളും സ്വയം മനസ്സിലാക്കുകയും, പ്രായശ്ചിത്തം ചെയ്യുകയും വേണം. ധർമ്മമില്ലാത്തിടത്ത് അഴിമതി കുടിയിരിക്കും. സമാധാനം തകരാറിലാകും. രാജാവെന്നൊ, സാധാരണക്കാരനെന്നൊ വ്യത്യാസമില്ലാതെ എല്ലാവരും പുലത്തിപ്പോന്നിരുന്ന ഈ ധർമ്മനീതി വ്യവസ്ഥകൾ.

* നഹർവാലയിലെ രാജാവായ ഗുർപാലിനെക്കുറിച്ചുള്ള ഒരു സംഭവം പറയാം. അദ്ദേഹം മററു രാജാക്കന്മാരേക്കാൾ സൽസ്വഭാവിയും ഭരണപടുവുമായിരുന്നതിനാൽ ഇൻഡ്യയിലുടനീളം പ്രശംസി

---

* ഗുജറാത്തിന്റെ പഴയ തലസ്ഥാനം.

ക്കപ്പെട്ടിരുന്ന വ്യക്തിയാണു്. രാജാവാകുന്നതിനു മുമ്പുതന്നെ, ജീവിതത്തിലെ സകല കഷ്ടതകളും കണ്ടു മനസ്സിലാക്കുവാൻ അദ്ദേഹം സന്നദ്ധനായി. വെറും ഒരു യാചകൻെറ വേഷത്തിൽ ഇൻഡ്യയിലെല്ലായി ടവും അദ്ദേഹം അലഞ്ഞുതിരിഞ്ഞു. എത്രമാത്രം അരിഷ്ടതകളും കഷ്ടപ്പാടുകളും ജനങ്ങളനുഭവിക്കുന്നു വെന്നു് പരിചയംകൊണ്ടു മനസ്സിലാക്കുവാൻ അദ്ദേ ഹത്തിനു് അതുമൂലം സാധിച്ചു. അറിയാനുള്ള ആഗ്ര ഹത്തോടും അന്വേഷണ താൽപര്യത്തോടും കൂടിയുള്ള ഈ സഞ്ചാരംവഴിയായി എത്ര വലിയ പണ്ഡിതനു പോലും പകൻകൊടുക്കാനൊക്കാത്ത അറിവാണു് അദ്ദേഹം നേടിയതു്. ഇതൊക്കെക്കൊണ്ടു്, അദ്ദേഹം രാജാവായപ്പോൾ സാധുജന സംരക്ഷണം ഒരു വ്രത മായംഗീകരിച്ചു പ്രവത്തിച്ചു. താൻ കണ്ട കഷ്ടപ്പാടു കളും, വേദനിപ്പിക്കുന്ന അനുഭവപാഠങ്ങളും അദ്ദേഹ ത്തെ പ്രജാതല്പരനും നീതിമാനുമായ ഒരു ഭരണാധി പനാകാൻ സഹായിച്ചു. പ്രജകളിൽ ആരോടും പ്രത്യേകത കാണിക്കാതെ എല്ലാവരോടും ഒരേ

രീതിയിൽ നീതി പുലത്തിയിരുന്ന ഗൂർപാൽ ഭൂപതികളിൽ അഗ്രഗണ്യനായിത്തീൎന്നു.

ഒരിക്കൽ അദ്ദേഹം ആനപ്പുറത്തു് സവാരിചെയ്യുകയായിരുന്നു. പട്ടണത്തിൽനിന്നും കുറെ ദൂരമെത്തിയപ്പോൾ, ചുവന്ന നിറത്തിലുള്ള വസ്ത്രം ധരിച്ച ഒരു സുന്ദരിയെ അദ്ദേഹം കണ്ടു. വെറും ഒരലക്കുകാരൻെറ ഭാൎയ്യയാണവൾ എന്നറിഞ്ഞപ്പോൾ ഗൂർപാലിനു് വിസ്മയം തോന്നി, അത്രമാത്രം സൗന്ദൎയ്യം ഉള്ള മററൊരു നാരിയേയും അതുവരെ അദ്ദേഹം കണ്ടിട്ടില്ല. അവളെക്കൂടി തൻെറ ഭാൎയ്യയാക്കിയാൽ കൊള്ളാമെന്നു് അദ്ദേഹം ആശിച്ചു, ആ ഉദ്ദേശ്യത്തോടുകൂടി അവൾ നില്ക്കുന്നിടത്തേയ്ക്കു് അദ്ദേഹം ആനയെ നയിച്ചു.

പെട്ടെന്നദ്ദേഹം ധൎമ്മത്തെക്കുറിച്ചോൎത്തു. ആ ആഗ്രഹം ഉപേക്ഷിച്ചു പിൻതിരിയുകയും ചെയ്തു. രാജധൎമ്മത്തിനും മതനിയമത്തിനും എതിരായി താൻ ആഗ്രഹിച്ചുപോയതിൽ ഗൂർപാൽ മനംനൊന്തു പരിതപിച്ചു.

ഹൃദയം നിറയെ പാപഭാരവുമായി അദ്ദേഹം അരമനയിലേക്കു മടങ്ങി. തൻെറ മനസ്സ് അനാവശ്യമായി ഹീനചിന്തയിൽ കുടുങ്ങിയതു് കുലനീതിക്കെതിരാണ്. പാപമോചനത്തിനായി ചിതയിൽ ചാടി ചാകുകതന്നെ എന്നു് അദ്ദേഹം തീരുമാനിച്ചു. എല്ലാ ബ്രാഹ്മണപുരോഹിതന്മാരേയും വിളിച്ചുവരുത്തി ഗൂർപാൽ തൻെറ തീരുമാനമറിയിച്ചു. സുദൃഢമായിരുന്നു അദ്ദേഹത്തിൻെറ ശപഥം. ചെയ്ത മഹാപാപം എന്താണെന്നു് പുരോഹിതന്മാർ അന്വേഷിച്ചു. ഹൃദയത്തിലുണ്ടായിപ്പോയ ചീത്ത വിചാരം ഗൂർപാൽ അവരെ മനസ്സിലാക്കി. പുരോഹിതന്മാർ ഏകോപിച്ചു് രാജാവിൻെറ തീരുമാനം ശരിവയ്ക്കുകയാണു് ചെയ്തതു്. ഭരണാധികാരി എന്ന നിലയ്ക്കു് ഒരിക്കലും അദ്ദേഹം ഇത്തരം ദുർവ്വിചാരത്തിനു് അടിമപ്പെടരുതായിരുന്നു. ഒരു രാജാവു് ഈവിധം തുടങ്ങിയാൽ നാട്ടിൽ ഒററ സ്ത്രീക്കും സമാധാനമായിക്കഴിയുവാൻ സാദ്ധ്യമല്ല. കുടുംബബന്ധങ്ങൾ തകരും. സന്മാർഗ്ഗസദാചാരനിയമങ്ങൾ

ആരും അനുസരിക്കുകയില്ല. അതുകൊണ്ടു് പാപമോചനത്തിനുള്ള ഉപാധി ഇതുമാത്രമാണു്. അതിനു തയ്യാറാകുകതന്നെ എന്നു് അവർ വിധിച്ചു.

ചിതയ്ക്കാവശ്യമായ സാമഗ്രികളെല്ലാം സജ്ജമാക്കി, ചിതയ്ക്കു തീകൊളുത്തി. യാതൊരങ്കലാപ്പുംകൂടാതെ സമാധാനചിത്തനായി, പുഞ്ചിരിയൂറുന്ന മുഖത്തോടുകൂടി ഗുർപാൽ തീയ്യിൽ ചാടുവാൻ ഒരുങ്ങിവന്നു. എന്തോ വലിയ പുണ്യം നേടുന്നവന്റെ ആത്മസംതൃപ്തി അദ്ദേഹത്തിനുണ്ടായിരുന്നു. രാജാവു് യാതൊരുവക ചാഞ്ചല്യവും പ്രകടിപ്പിക്കാതെ, ചിതയുടെ സമീപത്തെത്തിയപ്പോൾ ബ്രാഹ്മണപുരോഹിതന്മാർ പെട്ടെന്നു് അദ്ദേഹത്തെ തടഞ്ഞുകൊണ്ടു് ഇങ്ങനെ അറിയിച്ചു. "താങ്കളുടെ സന്നദ്ധതയും പശ്ചാത്താപബോധവും കൊണ്ടുതന്നെ ചെയ്ത പാപത്തിനു് പൊറുതികിട്ടും. ശരീരമല്ല മനസ്സാണല്ലോ അപഥസഞ്ചാരം ചെയ്തതു്. നിരപരാധികളെ ആരും ശിക്ഷിക്കാറില്ലാത്തതുപോലെ, യാതൊരു തെററും ചെയ്യാത്ത ദേഹത്തെ നശിപ്പിക്കുന്നതും

അധർമ്മമാണ്. മനസ്സചെയ്ത കുററത്തിൽ ശരീരവും ഭാഗഭാക്കായെങ്കിൽ മാത്രമേ അതിനെ ശിക്ഷിക്കേണ്ടതുള്ളു. താങ്കളുടെ മാനസികമായ തെററ് പരിശുദ്ധമായ ഈ തീയുടെ സാമീപ്യത്തോടുകൂടിയും, മോചനത്തിനുവേണ്ടി ആത്മാഹൂതിചെയ്യാനുള്ള തയ്യാറെടുപ്പോടുകൂടിയും ക്ഷമിക്കപ്പെട്ടിരിക്കുന്നു. ഒന്നുമറിഞ്ഞിട്ടില്ലാത്ത ശരീരത്തെ നശിപ്പിക്കുന്നതു് അനീതിയും അധമ്മവുമാണ്"

ഒരധർമ്മത്തിൽനിന്നും രക്ഷപ്പെടാൻവേണ്ടി മറെറാന്നു ചെയ്യുക കൂടുതൽ അധർമ്മമാണെന്ന് ഗ്ഗർപാലിനറിയാമായിരുന്നു. പുരോഹിതന്മാരുടെ ന്യായവാദം ശരിയാണെന്ന് അദ്ദേഹത്തിനു് ബോദ്ധ്യമായതുകൊണ്ടു്, ശരീരത്തെ നശിപ്പിക്കുന്നതിൽനിന്നു് അദ്ദേഹം പിൻതിരിഞ്ഞു. അതിന്നുശേഷം ഒരിക്കലും മാനസികമായ പാപംപോലും ചെയ്യുവാനുള്ള ദുർവ്വാസന അദ്ദേഹത്തെ പിൻതുടൎന്നില്ല.

മനസാ, വാചാ, കമ്മണാ ചെയ്യുന്ന തെററുകളെല്ലാം തന്നെ ശിക്ഷാർഹമാണെന്നും, മനുഷ്യൻെറ ചിന്തയും വചനങ്ങളും പ്രവൃത്തികൾപോലെതന്നെ

സത്ശ്രദ്ധം സൂക്ഷിക്കേണ്ടതാണെന്നും ഇൻഡ്യയുടെ ധമ്മശാസ്ത്രങ്ങൾ നമ്മെ പഠിപ്പിക്കുന്നു. തെററു ചെയ്തു കൂടാത്തതാണ്. തെററു ചെയ്തുപോയാൽത്തന്നെ ഗുർപാലിനെപ്പോലെ അതിനു പരിഹാരം കാണുന്നവരാണ് സംസ്കാരമുള്ളവർ. ഏതു പാപത്തിനും ആത്മാർത്ഥമായ പശ്ചാത്താപം പ്രായശ്ചിത്തമാണ്.

---

## ബുദ്ധിമാനായ രാജാവ്

നഹർവാല എന്ന നഗരം ഭരിച്ചിരുന്നതു് റായ് ജയ്സിങ്ങ് ആയിരുന്നു. അക്കാലത്തെ ഏററവും ബുദ്ധിമാനായ ഭരണാധിപനായിരുന്നു അദ്ദേഹം. അദ്ദേഹത്തിനുമുമ്പു് നഹർവാലയിലും ഗുജറാത്തിലും സ്വതന്ത്ര രാജാക്കന്മാരുണ്ടായിരുന്നില്ല. അദ്ദേഹമാണു് ഈ സ്ഥലത്തു് സ്വതന്ത്രമായ ഒരു രാജവംശം സ്ഥാപിച്ചതു്. രാജ്യകാര്യങ്ങളിൽ നിപുണനായിരുന്ന അദ്ദേഹത്തിൻെറ ഭരണം മഹത്തായിരുന്നു. ഇടപ്രഭുക്കന്മാരെ നിയന്ത്രിക്കുവാനും പ്രജകളെ സംരക്ഷിക്കുവാനും അദ്ദേഹത്തിനു സാധിച്ചു. തന്മൂലം ഇൻഡ്യയിലെല്ലായിടത്തും അദ്ദേഹത്തിൻെറ നാമധേയം സ്ഥിരപ്രതിഷ്ഠമായി.

എന്നാൽ ദോറിലെ മഹാരാജാവു് ജയ്സിങ്ങിൻെറ ഖ്യാതിയിൽ അസൂയാലുവായിത്തീർന്നു. അദ്ദേഹമാകട്ടെ, അനേകം റായിമാരുടെ നേതാവെന്ന നിലയിൽ രാജാധിരാജനായി വാഴുന്ന കാലവുമായിരുന്നു. കള്ളന്മാരുടേയും കടൽക്കൊള്ളക്കാരുടേയും ആവാസകേന്ദ്രമായിരുന്ന നഹർവാലയിൽ

ഒരു സ്വതന്ത്രരാജ്യം സ്ഥാപിക്കുക ദുഷ്ക്കരമാണ്. ആ മഹൽകൃത്യമാണ് ജയ്സിങ്ങ് അനായാസേന ചെയ്തിരിക്കുന്നതു്. അതുകൊണ്ടു് ദോർരാജാവു് ഒരു ഭീഷണിയുമായി തന്റെ ചില പ്രതിനിധികളെ ജയ്സിങ്ങിന്റെ അടുക്കലേയ്ക്കു് പറഞ്ഞയച്ചു. കപ്പം കൊടുത്തു് തന്റെ സാമന്തനായി കഴിയുവാൻ ആവശ്യപ്പെട്ടുകൊണ്ടു്. അല്ലെങ്കിൽ യുദ്ധത്തിനു തയ്യാറായിക്കൊള്ളണമെന്നായിരുന്നു മുന്നറിയിപ്പു്. ഗുജറാത്തിലെ അന്തരീക്ഷമാകമാനം തന്റെ കുതിരകളുടെ കുളമ്പടികളിൽ നിന്നുയരുന്ന ധൂമപാളികൾകൊണ്ടു് മൂടുമെന്നു് ദോറിലെ രാജാവു് ജയ്സിങ്ങിനെ ഭയപ്പെടുത്തി. ഈ സന്ദേശവും കൊണ്ടുവന്നവരെ സമർത്ഥനായ ജയ്സിങ്ങ് വളരെ വിനയവും ആദരവും കാട്ടി സ്വീകരിച്ചു.

അടുത്ത ദിവസം രാത്രി വെറുമൊരു പട്ടാളക്കാരന്റെ വേഷവുമണിഞ്ഞു്, അരയിൽ ഒരു വാളും തൂക്കിയിട്ടു് കൊട്ടാരത്തിൽ നിന്നു് അദ്ദേഹം പുറത്തു കടന്നു. കുറച്ചകലെയുള്ള ഒരാളുടെ വീട്ടിലേയ്ക്കാണ് അദ്ദേഹം പോയതു്. അയാളുടെ സമ്മതവും വാങ്ങി

ആ രാത്രി അവിടെ താമസിക്കാമെന്നുറച്ചു. വീട്ടുകാർ നല്ല ഉറക്കമായെന്നു് ബോദ്ധ്യമായപ്പോൾ അയാളുടെ വീട്ടിനകത്തുണ്ടായിരുന്ന വസ്തുങ്ങൾ മുഴക്കെ അപഹരിച്ചുകൊണ്ടു് അദ്ദേഹം പുറത്തുകടന്നു. ഒഴിഞ്ഞ ഒരു സ്ഥലത്തു് അവ കുഴിച്ചിട്ടശേഷം നേരെ കൊട്ടാരത്തിലേക്കു മടങ്ങി. വഴിക്കുവെച്ചു് ഒരു നെയ്ത്തുകാരൻ അയാളുടെ ജോലിയിൽ വ്യാപൃതനായിരിക്കുന്നതു് ജയ്സിങ്ങിൻെറ ശ്രദ്ധയിൽപെട്ടു. അയാളെ അരികെ വിളിച്ചു് ജയ്സിങ്ങ് ഇങ്ങനെ പറഞ്ഞു: "നാളെ ഒരുപക്ഷേ നിങ്ങളെ ഒരു കളവുകുററം ചുമത്തി ന്യായാധിപൻെറ അടുത്തു കൊണ്ടുവരുന്നുവെങ്കിൽ, ആദ്യം നിങ്ങൾ കളവുനടത്തിയിട്ടില്ലെന്നു പറയുകയും, പിന്നീടു് കുററം സമ്മതിച്ചു് കളവുമുതൽ ഇന്നയിടത്തു് കുഴിച്ചിട്ടിട്ടുണ്ടെന്നു് കാണിച്ചുകൊടുക്കുകയും വേണം. ഇതുമൂലം നിങ്ങൾക്കു് യാതൊരുവക ശിക്ഷയും ലഭിക്കുകയില്ലെന്നു മാത്രമല്ല, മറിച്ചു് തക്കതായ പ്രതിഫലം നല്കുന്നതാണെന്നും ഉറപ്പുതരുന്നു." വെറും ഒരു പട്ടാളക്കാരന്റെ വേഷത്തിലായിരുന്നെങ്കിലും പ്രജാക്ഷേമതത്പരനായ ജയ്സിങ്ങിനെ നെയ്ത്തുകാരൻ മനസ്സി

ലാക്കി, പറഞ്ഞകാൎയ്യങ്ങൾ അതേപടി ചെയ്യാമെന്നു് നമ്രശിരസ്കനായി ഏല്ക്കുകയും ചെയ്തു.

അടുത്ത ദിവസം പ്രഭാതത്തിൽ ദോർമഹാരാജാവിൻെറ പ്രതിപുരുഷന്മാരോടുകൂടി ജയ്സിങ്ങ് മൃഗയാവിനോദത്തിനെന്ന ഭാവത്തിൽ കുതിരസ്സവാരി ചെയ്തു. അല്പദൂരം ചെന്നപ്പോൾ നഗരത്തിലെ പോലീസുദ്യോഗസ്ഥൻെറ അടുക്കൽ ഒരു ചെറിയ ജനക്കൂട്ടത്തേയും, പരാതി പറഞ്ഞുകൊണ്ടു, കഴിഞ്ഞ രാത്രിയിൽ കണ്ട ആ മനുഷ്യനേയും കാണുകയുണ്ടായി. "എൻെറ ഉടയാടകൾ മുഴക്കെ കഴിഞ്ഞരാത്രി കളവുപോയിരിക്കുന്നു, ഒന്നുകിൽ കളവുമുതൽ കണ്ടെടുത്തു തരണം; അല്ലെങ്കിൽ നഷ്ടപരിഹാരം ഉടൻ നല്കണം." അയാൾ ശാഠ്യപൂൎവ്വം ഇപ്രകാരം സംസാരിച്ചുകൊണ്ടിരിക്കുമ്പോഴാണു് ജയ്സിങ്ങും കൂട്ടരും അവിടെ എത്തുന്നതു്. കുതിരപ്പുറത്തുനിന്നും അദ്ദേഹം മററുള്ളവരോടൊപ്പം ഇറങ്ങി. എന്താണയാളുടെ സങ്കടം എന്നു് പോലീസ് മേധാവിയോടന്വേഷിച്ചു. നീതിപാലകൻ അയാളുടെ പരാതിയെപ്പററി റായിയോടിങ്ങിനെ പറഞ്ഞു. "കഴിഞ്ഞ ദിവസം രാത്രി ആരോ ഒരാൾ ഇയാളുടെ വീട്ടിൽ താമസിച്ചുവെന്നും, ഉറങ്ങുന്ന തക്കംനോക്കി ഇയാ

ളുടെ വസ്ത്രങ്ങൾ മുഴുക്കെ അപഹരിച്ചുവെന്നുമാണ് പറയുന്നതു്. അവ ഉടൻ കണ്ടെടുത്തു കൊടുക്കുകയോ, അഥവാ നഷ്ടപരിഹാരം കൊടുക്കുകയോ വേണമെന്നു് ഇയ്യാൾ ആവശ്യപ്പെടുന്നു. കള്ളനെ കണ്ടുപിടിക്കുവാൻ എനിക്കു സമയം വേണ്ടേ? അതു് അയാൾ സമ്മതിക്കുന്നുമില്ല." ഇതു കേട്ട ഉടനേ ജയ്സിങ്ങു് പോലീസു് മേധാവിയെ അറിയിച്ചു. "അയാൾ പറയുന്നതു ശരിയാണ്. അയാൾക്കു് അതു മാത്രമായിരിക്കും ഉണ്ടായിരുന്ന വസ്ത്രങ്ങൾ. നഗരസംരക്ഷണം നിങ്ങളുടെ ചുമതലയല്ലേ? സൂക്ഷ്മക്കുറവുമൂലമായിരിക്കണം ഈ കളവു നടന്നതു്. അയാൾക്കു് ഉടൻ പണം കൊടുത്തേ പറ്റൂ." പോലീസു് മേധാവി പരിഭ്രമത്തോടെ ഇങ്ങനെ പറഞ്ഞു: "അങ്ങു പറയുന്നതത്രയും ശരിതന്നെ പക്ഷേ രാത്രിയിൽ അപരിചിതനായ ആരേയോ വീട്ടിൽ ഉറങ്ങുവാനനുവദിക്കുകയും, തന്മൂലം വസ്ത്രങ്ങൾ അപഹരിക്കപ്പെടുകയും ചെയ്താൽ ഞാനാണോ കുററക്കാരൻ? ഒരാഴ്ചയ്ക്കകം കള്ളനെ കണ്ടുപിടിക്കാൻ പററിയില്ലെങ്കിൽ ഞാൻ അയാൾക്കു് വിലകൊടുക്കാമെന്നു വാഗ്ദാനം ചെയ്യുന്നു." ജയ്സിങ്ങു് കോപമഭിനയിച്ചുകൊണ്ടു് ഗൌരവത്തിലിങ്ങനെ പ്രതിവചിച്ചു: "നിങ്ങൾ ഉടൻതന്നെ തസ്കരനെ കണ്ടുപിടിക്കണം.

അല്ലെങ്കിൽ മററുള്ളവക്കു് ഒരു പാഠമായിത്തീരാൻ മാതൃകാപരമായി നിങ്ങളെ ശിക്ഷിക്കുന്നതാണു്." ഈ പ്രഖ്യാപനം കേട്ടു് അന്ധാളിച്ചുപോയ നീതിപാലകൻ തൻെറ കഴിവുകേടു് വിനീതമായി അപേക്ഷാരൂപത്തിൽ ജയ്സിങ്ങിനെ അറിയിച്ചു. റായ് ആകട്ടെ, ഭാവവ്യത്യാസമില്ലാതെതന്നെ പോലീസുദ്യോഗസ്ഥനോടു് കടന്നു ചോദിച്ചു: "ഞാൻ ഈ നിമിഷം കുററവാളിയെ കണ്ടുപിടിക്കട്ടെയോ"? വിറച്ചുനിന്ന ആ സാധുമനുഷ്യൻ സമ്മതഭാവത്തിൽ തലയാട്ടി.

നീഗ്രോകളോടു് രൂപസാമ്യമുള്ള ഒരു പ്രതിമ നഹർവാലയിലുണ്ടായിരുന്നു. തൻെറ കൂടെയുണ്ടായിരുന്ന ദോർരാജാവിൻെറ പ്രതിനിധികളെ അദ്ദേഹം ഈ ബിംബം കാണിച്ചുകൊടുത്തു. അതു് തൻെറ ആജ്ഞകളെല്ലാം അനുസരിക്കുമെന്നും ഏതസാദ്ധ്യകാര്യവും അത്ഭുതകരമായി നിർവ്വഹിച്ചുതരുമെന്നും പറഞ്ഞു. എന്നിട്ടു് പ്രതിമയോടു് തിരിഞ്ഞു ചില ആംഗ്യങ്ങൾ കാണിക്കുകയും ചെയ്തു. അതിനഭിമുഖമായിനിന്നു് ജയ്സിങ്ങ് ഇങ്ങിനെ പറഞ്ഞു. "ഇന്നലെ രാത്രിയിൽ ഒരു കവർച്ച നടന്നിട്ടുണ്ടു്; ഇവിടെ അടുത്തു് ഒരു വീട്ടിൽ. ഉടൻ കളവുമുതൽ

എവിടെയാണെന്നു് പറയുക.” കുറേനേരം നിശബ്ദനായി എന്തോ ശ്രവിക്കുന്നതുപോലെ ഭാവിച്ച ജയ്സിങ്ങ് തന്റെ പോലീസു മേധാവിയോടു് തിരിഞ്ഞ്, കളവുമുതൽ ഒളിച്ചുവെച്ചിട്ടുള്ള സ്ഥലം കൃത്യമായറിയിച്ചു. ജനങ്ങളുടെ ഒരു പ്രവാഹം തന്നെ അവിടേയ്ക്കു് നീങ്ങി. പറഞ്ഞ സ്ഥലത്തുതന്നെ കളവുമുതൽ കുഴിച്ചിട്ടിരിക്കുന്നു. വിസ്മയസ്തബ്ധരായ ജനങ്ങൾ ജയ്സിങ്ങിനും പ്രതിമയ്ക്കും ജയ്‌വിളിച്ചു.

പോലീസ് മേധാവിയ്ക്കു് കുററക്കാരനെയും അറിയണമായിരുന്നു. അദ്ദേഹം അതു് ആവശ്യപ്പെടാനും മടിച്ചില്ല. കള്ളന്മാരെ വെറുതേ വിടുവാൻ പററുകയില്ലല്ലോ. മാതൃകാപരമായി ശിക്ഷിച്ചില്ലെങ്കിൽ നഗരത്തിൽ കുററങ്ങൾ വർദ്ധിക്കും. നാട്ടിൽ അരക്ഷിതാവസ്ഥയുണ്ടാകും. ഇതറിയാവുന്ന നഗരസംരക്ഷകൻ “കുററവാളിയെയും കൂടി ദയവായറിയിച്ചുതരണം” എന്നു് താഴ്മയായപേക്ഷിച്ചു. റായ് പറഞ്ഞു: “പ്രതിമ ചോദിക്കുന്നതു്, നിങ്ങൾക്കു് നഷ്ടപ്പെട്ട മുതൽ കിട്ടിയാൽ പോരേയെന്നാണു്. എന്തിനാണു് ചോരനെയറിയുന്നതു്? നിർബ്ബന്ധമാണെങ്കിൽ കള്ളനാരെന്നു പറയാമത്രേ. പക്ഷേ അ

യാൾക്കു് യാതൊരുവക ശിക്ഷയും നൽകരുതെന്നു് ഒരു ഉറപ്പാവശ്യപ്പെടുകയാണു് പ്രതിമ." പോലീസു് മേധാവി ആവശ്യമായ ഉറപ്പു നൽകിയപ്പോൾ ഇന്ന സ്ഥലത്തു് താമസമുള്ള ഇന്ന പേരോടുകൂടിയ നെയ്ത്തുകാരനാണു് കള്ളൻ" എന്നു് പ്രതിമ പറയുന്നുവെന്നു് ജയ്സിങ്ങു് അറിയിച്ചു.

നഗരസംരക്ഷകൻ നെയ്ത്തുകാരനെ ഉടനേ പിടികൂടി റായ്സമക്ഷം ഹാജരാക്കി. ആദ്യം അയാൾ കുററം നിഷേധിച്ചു. പിന്നീടു്, താനാണു് കളവുനടത്തിയതെന്നു് അയാൾ സമ്മതിച്ചു. സാധനം കുഴിച്ചിട്ടിരുന്ന സ്ഥലം കൃത്യമായി പറയുകയും ചെയ്തു. ഇതു കണ്ടുനിന്ന ജനങ്ങൾ മുഴുക്കെ അത്ഭുതപ്പെട്ടു. ദോർ രാജ്യത്തിലെ പ്രതിപുരുഷന്മാരും പരിഭ്രമിച്ചുനിന്നു. ഇതുകഴിഞ്ഞു് കുറച്ചുദിവസത്തിനുശേഷം ജയ്സിങ്ങു് അവരോടു് ഇങ്ങനെ പറഞ്ഞു: "നിങ്ങൾപോയി, എനിക്കു് അതിശക്തനായ ഒരു പ്രതിമയുണ്ടെന്നും, ഞാനാരെ കൊല്ലണമെന്നു കല്പിച്ചാലും ആ നിമിഷം അതു് നിർവ്വഹിക്കുമെന്നും നിങ്ങളുടെ യജമാനനോടു പറയുക. പക്ഷേ നിങ്ങളുടെ മഹാരാജാവു് നല്ല ഒരു ഭരണാധിപനാ

കയാലും, അദ്ദേഹത്തിൻെറ രാജ്യം വളരെ ദൂരത്താകയാലും, നാം അദ്ദേഹത്തെ ഒരിക്കലും ഉപദ്രവിക്കാൻ ഒരുങ്ങുകയില്ല, എന്നാൽ ഇനിയുമദ്ദേഹം വിരോധംവച്ചു പുലത്തുന്നുവെങ്കിൽ അതിന്നർഹമായ ശിക്ഷ അനുഭവിക്കേണ്ടതായിവരുമെന്നും അറിയിക്കുക." പ്രതിപുരുഷന്മാർ തിരിച്ചുപോയി, ഈ വിവരങ്ങളൊക്കെ വിശദമായി മഹാരാജാവിനോടു പറഞ്ഞു. ഈ കഥകൾകേട്ടു ഭയപ്പെട്ട അദ്ദേഹം സൌഹൃദം സ്ഥാപിക്കുവാനായി വിലപ്പെട്ട സമ്മാനങ്ങൾ പ്രത്യേക ദൂതന്മാർവഴി ജയ്സിങ്ങിനു് കൊടുത്തയച്ചു. ഒരുതുള്ളി രക്തംപോലും ചോരിയാതെ തൻെറ ഉദ്ദിഷ്ടകാര്യം ഭംഗിയായി റായ് ജയ്സിങ്ങിനു് നേടുവാൻ കഴിഞ്ഞു. രാജ്യത്തുനിന്നും യുദ്ധത്തെക്കുറിച്ചുള്ള ഭയം നീങ്ങുകയും സമാധാനവും സമൃദ്ധിയും കളിയാടുകയുംചെയ്തു.

---

## രാജധമ്മം

തിരമാലകൾ തഴകിത്താലോലിക്കുന്ന കംപായം (കാംബേ എന്ന തുറമുഖപട്ടണം) ഹിന്ദുസ്ഥാനത്തിൻെറ താലിമാലപോലെ തോന്നും. അവിടെ വ്യവസായികളായ കുറേ മുസ്ലീങ്ങൾ ഇതര മതസ്ഥരോടൊപ്പം സൌഹാർദ്ദത്തിൽ കഴിഞ്ഞിരുന്നു. ഗുജറാത്തിലേയും നഹർവാലയിലേയും പ്രഭുക്കന്മാരുടെ രക്ഷയിലായിരുന്നു ഈ തുറമുഖപട്ടണം. മുസ്ലീങ്ങളുടെ മനോഹരമായ ഒരു പള്ളിയും, കൃത്യസമയത്തുള്ള പ്രാർത്ഥനാഹ്വാനങ്ങളും ഈ പട്ടണത്തിന്നലങ്കാരങ്ങളായിരുന്നു. ജയ്സിങ്ങ് എന്ന മഹാരാജാവായിരുന്നു അക്കാലത്തെ ഭരണാധിപതി. അവിടുത്തെ മുസ്ലീം വ്യാപാരികളുടെ സാമ്പത്തികമായ ഉൽക്കഷ്ത്തിൽ ഇതരമതസ്ഥരിൽപ്പെട്ട ചില ഇടപ്രഭുക്കന്മാക്ക് അസൂയതോന്നി. തന്മൂലം മുസ്ലീം കച്ചവടക്കാരെ ഭയപ്പെടുത്തി ഓടിക്കുവാനുള്ള ഉപായങ്ങൾ അവർ ആരാഞ്ഞുകൊണ്ടിരുന്നു. സമുഹദ്രോഹികളും തെമ്മാടികളുമായ ഒരു പററം ആളുകളെ പണം

കൊട്ടത്തു് ഇവർ വശീകരിച്ചു. അവരുടെ പദ്ധതി മുസ്ലീങ്ങളുടെ ആരാധനാലയമായ പള്ളി നശിപ്പിക്കുകയെന്നതായിരുന്നു. എന്തും ചെയ്യുവാൻ മടിയില്ലാത്തവരായ ഈ തെമ്മാടിസംഘത്തെക്കൊണ്ടു് അതു ചെയ്യിക്കുക നിഷ്പ്രയാസം സാദ്ധ്യമാണെന്നു് അവക്കറിയാമായിരുന്നു. ഈ ഗൂഢാലോചനയുടെ ഫലമായി ഒരു രാത്രിയിൽ പ്രാൎത്ഥനാകേന്ദ്രമായ പള്ളി തീവെച്ചു നശിപ്പിക്കപ്പെട്ടു.

പള്ളിയിൽ പ്രാൎത്ഥനയ്ക്കു് നേതൃത്വം കൊടുക്കാറുള്ള 'കത്തീബലി' എന്നു പേരായ പണ്ഡിതൻ പ്രാണരക്ഷാൎത്ഥം 'നഹർവാലയിലേയ്ക്കു്' പലായനം ചെയ്തു. (നഹർവാല ഗുജറാത്തിൻെറ പഴയ തലസ്ഥാനമാണു്). ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരെയെല്ലാം തല്പരകക്ഷികൾ തെററിദ്ധരിപ്പിക്കുകയോ വശീകരിക്കുകയോ ചെയ്തിരുന്നു. തന്മൂലം കത്തീബലിയുടെ കേസ്സു് കേൾക്കുവാനോ, തക്കതായ പരിഹാരം ചെയ്യുവാനോ അവരാരും ശ്രമിച്ചില്ല. തൻെറ പരാതി കേൾക്കാൻപോലും ആളില്ലല്ലോ എന്ന വേദനയുമായി കഴിയുന്ന സന്ദർഭത്തിൽ, മഹാരാജാവായ ജയ്സിങ്ങ് മൃഗയാവിനോദത്തിനു് വേണ്ടി എഴുന്നള്ളുന്നുണ്ടെന്നു് കത്തീബലി

മനസ്സിലാക്കി. രാജാവിൻെറ അടുക്കൽത്തന്നെ തന്റെ സങ്കടമുണത്തിക്കുവാനും, അതിനു് നിവൃത്തിയുണ്ടാക്കു വാനും കത്തീബലി ആലോചിച്ചുറച്ചു.

പണ്ഡിതോചിതമായ മുഖഭാവവും സഹജമായ വിനയവും ഉണ്ടായിരുന്ന കത്തീബലി, രാജാവിൻെറ കാട്ടിലേയ്ക്കുള്ള പ്രവേശന മാർഗ്ഗത്തിൽ ധ്യാനനിരതനായി ഒരു മരച്ചുവട്ടിൽ ഇരുന്നു. രാജാവു് അടുത്തെത്തിയപ്പോൾ, കത്തീബലി എഴുന്നേററു വണങ്ങി, തനിക്കു് ഒരു സങ്കടം ഉണത്തിക്കുവാനുണ്ടെന്നറിയിച്ചു. നടന്ന സകല സംഭവങ്ങളും ഹൃദയസ്പൃക്കായി വിവരിക്കുന്ന ഒരു ഹിന്ദിക്കവിത അദ്ദേഹം രാജാവിനു് നല്കി, വിനീതനായി കൈക്കൂപ്പിനിന്നു. കായ്യം ഗ്രഹിച്ച രാജാവു് തൻെറ ഒരു ഭൃത്യനെ വിളിച്ചു് കത്തീബലിയെ സുരക്ഷിതമായി രണ്ടു ദിവസം സൂക്ഷിക്കുവാനും, ആവശ്യപ്പെടുമ്പോൾ ഹാജരാക്കു വാനും കല്പിച്ചു് അന്നത്തെ വിനോദയാത്ര മുടക്കി കൊട്ടാരത്തിലേയ്ക്കു് മടങ്ങി.

അരമനയിലെത്തിയ രാജാവു് തൻെറ സചിവനെ വിളിച്ചു് ഇങ്ങനെ പറഞ്ഞു:

"മൂന്നു ദിവസം രാജ്യകാൎയ്യങ്ങളിൽ നിന്നും ഒഴിഞ്ഞു്, സ്വസ്ഥമായി കഴിയണമെന്നു് ഞാനാഗ്രഹിക്കുന്നു. ഈ വിശ്രമവേളയിൽ എന്നെ ആരും അലട്ടാതിരിക്കുകയും വേണം. ഭരണകാൎയ്യങ്ങൾ ഭംഗിയായി നിങ്ങൾതന്നെ നിർവ്വഹിക്കുക." ഇത്രയും പറഞ്ഞു് മന്ത്രിയെ വിട്ടശേഷം രാജാവു് പ്രച്ഛന്നവേഷനായി ഒരു കുതിരപ്പുറത്തു കയറി കാംബേയിലേക്കു് പുറപ്പെട്ടു. ഒരു രാത്രിയും പകലും യാത്ര ചെയ്തു് അദ്ദേഹം കാംബേയിൽ എത്തിച്ചേൎന്നു.

ഒരു വൎത്തകൻെറ വേഷത്തിൽ കാംബേയിലെ കച്ചവടകേന്ദ്രങ്ങളിലും കമ്പോളങ്ങളിലും അദ്ദേഹം സ്വൈരമായി കയറിയിറങ്ങി. ഈ സന്ദർഭങ്ങളിലൊക്കെ കത്തീബലി സമർപ്പിച്ച സംഗതികളുടെ സത്യാവസ്ഥ അന്വേഷിച്ചറിയുകയായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം. ഒരു ദിവസത്തെ സൂക്ഷ്മമായ നിരീക്ഷണത്തിനു ശേഷം, കത്തീബലിയുടെ സങ്കടഹർജ്ജിയിൽ പറഞ്ഞിരുന്ന കാൎയ്യങ്ങളൊക്കെയും യഥാൎത്ഥമായി സംഭവിച്ചതാണെന്നു് അദ്ദേഹത്തിനു് മനസ്സിലായി. തൻെറ പ്രജകളിൽ ഒരു വിഭാഗത്തെ അകാരണമായി ഉപദ്രവിച്ചിട്ടുണ്ടെന്നും അന്യായമായ ഈ പ്രവൃത്തി രാജ്യത്തിനു് കളങ്കം ചേൎക്കു

ന്നതാണെന്നും അദ്ദേഹത്തിനു് ബോദ്ധ്യമായി. കാം ബേയിലെ കടലിൽ നിന്നും ഒരുപാത്രം വെള്ളവും നിറച്ചു് മൂന്നാംദിവസം രാത്രിയോടുകൂടി അദ്ദേഹം അരമനയിൽ തിരിച്ചെത്തി.

പിറേറദിവസം ഡർബാറിനു് സന്നിഹിതനായ രാജാവു് കേസുകളും പരാതികളും കേട്ടു തുടങ്ങി. കത്തീബലിയെ രാജസന്നിധിയിൽ ഹാജരാക്കുവാൻ അദ്ദേഹം ഭൃത്യനോടു് നേരത്തെതന്നെ ഏർപ്പാടു ചെയ്തിരുന്നു. കത്തീബലിയുടെ സങ്കടങ്ങൾ വിശദീകരിക്കുവാൻ രാജാവു് അദ്ദേഹത്തോടാവശ്യപ്പെട്ടു. കത്തീബലി നടന്ന കാര്യങ്ങൾ വിവരിക്കുവാൻ തുടങ്ങിയതോടുകൂടി ഉദ്യോഗസ്ഥന്മാരിൽ പലരും ഇടക്കുകയറി, കത്തീബിൻെറ പ്രസ്താവങ്ങൾ പച്ചക്കള്ളമാണെന്നും, ഇങ്ങിനെ ഒരു സംഭവം കാംബേയിലെന്നല്ല, രാജ്യത്തിൽ മറെറാരിടത്തുമുണ്ടായിട്ടില്ലെന്നും എതിർവാദം ചെയ്തു. രണ്ടു ഭാഗത്തേയും വാദപ്രതിവാദങ്ങൾ ഏകദേശമവസാനിച്ചപ്പോൾ, താൻ കൊണ്ടുവന്നിരുന്ന കടൽവെള്ളം കുറെശ്ശെ തൻെറ ഉദ്യോഗസ്ഥന്മാക്കു കൊടുക്കുവാൻ രാജാവു് കല്പിച്ചു.

ഓരോരുത്തരും ജലം വായിൽ ഒഴിച്ചെങ്കിലും ഇറക്കുവാൻ സാധിക്കാതെയും, തുപ്പിക്കളയുവാനൊ

ക്കാതെയും വിഷമിച്ചു. അവക്കൊക്കെ അതു കടൽ വെള്ളമാണെന്നു ശരിക്കും മനസ്സിലായി. ഇത്രയു മായപ്പോൾ രാജാവു് ഇങ്ങിനെ ഉദ്ബോധിപ്പിച്ചു: "എനിക്കു് ഇക്കാര്യത്തിൽ എൻെറ വിശ്വസ്തരായ സേവകരെപ്പോലും വിശ്വസിക്കണമെന്നു തോന്നി യില്ല. മതവികാരം ഇതിൽ അന്തർലീനമായിരു ന്നതാണു് അതിന്നു കാരണം. തന്മൂലം ഞാൻ തന്നെ കാംബേയിൽപോയി വിവരങ്ങളന്വേഷിക്കാ മെന്നു കരുതി. ഈ ഉപ്പുവെള്ളം കാംബേ തുറമു ഖത്തു് തുള്ളിച്ചാടി പതഞ്ഞുപോകുന്ന തിരമാലക ളുടേതാണു്. എനിക്കു പൂർണ്ണമായും നേരിട്ടു ബോ ദ്ധ്യമായിട്ടുണ്ടു് കത്തീബലിയുടെ സങ്കടഹർജ്ജിയിൽ പ്രസ്താവിച്ചതത്രയും പരമാർത്ഥമാണെന്നു്. എൻെറ എല്ലാ പ്രജകൾക്കും നീതിയും രക്ഷയും പക്ഷഭേദം കൂടാതെ നല്കുവാൻ കഴിഞ്ഞാൽ മാത്രമേ രാജ ധർമ്മം പരിപാലിച്ചെന്നു് എനിക്കവകാശപ്പെടുവാ നൊക്കുകയുള്ളു."

രാജസദസ്സു് നിശ്ശബ്ദമായി. കുററവാളികൾ ഉടൻ ഹാജരാക്കപ്പെട്ടു. മാതൃകാപരമായ ശിക്ഷ അനുഭവിച്ച അവർ, മററുള്ളവക്കു് ഒരു വലിയ

പാഠമായിത്തീൎന്നു. നശിപ്പിക്കപ്പെട്ട പള്ളിയും മിനാറട്ടും വേഗം നിൎമ്മിച്ചു കൊടുക്കുവാൻവേണ്ടി തന്റെ വിദഗ്ദ്ധരായ ഒരു സംഘം പണിക്കാരെ കത്തീബലിയോടുകൂടി കാംബേയിലേയ്ക്കു് അയപ്പിച്ചു. സന്തോഷംകൊണ്ടു് ഹൃദയം നിറഞ്ഞ കത്തീബലി യാത്ര ചോദിച്ചു് മടങ്ങുവാനൊരുങ്ങി. അപ്പോൾ രാജാവു് അദ്ദേഹത്തിനു നാലു വിലപ്പെട്ട ഉടയാടകൾ സമ്മാനിക്കുകയുംചെയ്തു. ഇന്നും ഈ അപൂൎവ്വ വസ്ത്രങ്ങളുടെ അവശേഷിച്ച ഭാഗം വിശേഷപ്പെട്ട ദിവസങ്ങളിൽ അവിടെ പ്രദർശിപ്പിക്കുക പതിവാണു്. പുതുമയുടെ പ്രൌഢിയോടുകൂടി ഉയൎന്നുവന്ന ആ ദേവാലയത്തിൽനിന്നു് ഇന്നും പ്രാൎത്ഥനാസമയത്തെ വിളിച്ചറിയിക്കുന്ന ബാങ്കുവിളികൾ പട്ടണത്തിൽ മാറ്റൊലിക്കൊള്ളാറുണ്ടു്.

ഈ സംഭവത്തിനുശേഷം സാമുദായികസംഘഷങ്ങൾ ഒരിക്കലും ആ പട്ടണത്തെ തീണ്ടിയിട്ടില്ല. രാജാ ജയ്സിങ്ങിന്റെ സ്മരണ ഇന്നും നമ്മുടെ ഓൎമ്മയിൽ പച്ചപിടിച്ചുനില്ക്കുന്നു. ചരിത്രത്തിന്റെ പിതാവു് എന്നു വിശേഷിപ്പിക്കാറുള്ള യവനചരിത്രകാരൻ ഹെറൊഡോട്ടസ്സ് ഒരിക്കൽ പറഞ്ഞു: "ലൌകികാർഭാടങ്ങളും പ്രശസ്തിയും നശ്വരങ്ങളത്രേ. പക്ഷേ

മഹത്ത്വത്തിന്റെ വലിപ്പം ഒരിക്കലും നശിക്കുകയില്ല." രാജാജയ്സിംങ്ങ് ഇന്നും ജനങ്ങളുടെ വിചാരവികാരങ്ങളിലൂടെ ജീവിക്കുന്നു; ഇനി ജീവിക്കുകയും ചെയ്യും. അദ്ദേഹത്തെക്കുറിച്ചുള്ള സ്മരണ സമുദായസൌഹാർദ്ദത്തിന്റെ ആണിക്കല്ലായിത്തീർന്നിട്ടുണ്ട്.

---

## ധൎമ്മിഷ്ഠന്റെ ന്യായം

നഹർവാല എന്ന നഗരത്തിൽ പണക്കാരനായ ഒരു വ്യവസായി താമസിച്ചിരുന്നു. തന്റെ ഒരു ഉത്തമമിത്രത്തിന്റെ പക്കൽ അദ്ദേഹം പത്തു ലക്ഷം രൂപ സൂക്ഷിക്കുവാനേല്പിച്ചു. അധിക ദിവസം കഴിയുന്നതിനു മുമ്പു് ധനികനായ ഈ കച്ചവടക്കാരൻ പെട്ടെന്നു് മൃതിയടഞ്ഞു. ഈ വിവരമറിഞ്ഞ അദ്ദേഹത്തിന്റെ സ്നേഹിതൻ വ്യവസായിയുടെ മകനെ വരുത്തി അനുശോചനമറിയിച്ചു. അച്ഛന്റെ മരണത്തിൽ ദുഃഖിതനായ മകനെ അദ്ദേഹം ആശ്വസിപ്പിക്കുകയും ചെയ്തു. അയാളുടെ സങ്കടം കുറെ അടങ്ങിയപ്പോൾ, മരിച്ച സുഹൃത്തു് തന്റെ പക്കൽ പത്തുലക്ഷം രൂപ വിശ്വസിച്ചേല്പിച്ചിട്ടുണ്ടെന്നും, തുക തിരിച്ചുകൊണ്ടു പോകണമെന്നും അതിന്റെ അവകാശിയായ മകനെ അറിയിച്ചു. അച്ഛന്റെ മരണത്തിൽ ദുഃഖിതനായിരിക്കുന്ന മകനു് ഈ വാൎത്ത സന്തോഷകരവും ആശ്വാസപ്രദവുമായിരിക്കുമെന്നു് അദ്ദേഹം വിശ്വസിച്ചു. പക്ഷെ, മകൻ പറഞ്ഞ മറുപടി അദ്ദേഹത്തെ അത്ഭുതപ്പെടുത്തുകയാണു ചെയ്തതു്. ഇതിനെപ്പററി തനിക്കു് യാതൊരു വിവരവും ഇല്ലാത്ത

തുകൊണ്ടു്, ദിവംഗതനായ പിതാവു് വല്ലതും എഴുതിവെച്ചിട്ടുണ്ടോ എന്നു് പരിശോധിച്ചു് ബോദ്ധ്യമാകാതെ പണം വാങ്ങുവാൻ സാദ്ധ്യമല്ലെന്നു് സത്യസന്ധനായ ആ മകൻ തീൎത്തു പറഞ്ഞു. അയാൾ യാത്ര ചോദിച്ചു് അവിടെ നിന്നും മടങ്ങുകയും ചെയ്തു.

മടങ്ങി വീട്ടിലെത്തിയ മകൻ അച്ഛൻെറ സകല കണക്കു ബുക്കുകളും കുറിപ്പുകളും പരിശോധിച്ചു. എല്ലാ തിരച്ചിലുകൾക്കും സൂക്ഷ്മനിരീക്ഷണങ്ങൾക്കും ശേഷം അദ്ദേഹത്തിന്നു മനസ്സിലായതു് പിതാവു് ഈ സംഖ്യയെ സംബന്ധിച്ചു് യാതൊന്നും രേഖപ്പെടുത്തിയിട്ടില്ലെന്നായിരുന്നു. സംശയത്തിനിടമില്ലാത്തവണ്ണം മകനു് ഇക്കാൎയ്യം ബോദ്ധ്യമായി. തന്മൂലം അദ്ദേഹം പിതാവിൻെറ സ്നേഹിതനെ ചെന്നുകണ്ടു് ഉപചാരവാക്കുകൾക്കുശേഷം ഇപ്രകാരം അറിയിച്ചു. “ഇത്രയും ഭീമമായ ഒരു തുക താങ്കളെ ഏല്പിച്ചിരുന്നുവെങ്കിൽ അച്ഛനക്കാൎയ്യം ഒളിച്ചുവെയ്ക്കുമായിരുന്നില്ല. ഒന്നുകിൽ വിവരമെന്നോടു പറയുമായിരുന്നു. അതുമല്ലെങ്കിൽ നിശ്ചയമായും അതേപ്പററി അച്ഛൻ അദ്ദേഹമെഴുതിവയ്ക്കാറുള്ള കണക്കിൽ രേഖപ്പെടുത്തുകയെങ്കിലും ചെ

യ്യമായിരുന്നു. അതില്ലാത്തപ്പോൾ, അങ്ങ് സത്യ മാണ് പറയുന്നതെങ്കിൽക്കൂടിയും എനിക്കതു് സ്വീ കരിക്കുവാനവകാശമോ ന്യായമോ ഇല്ല. അതു് ധ ൎമ്മവുമായിരിക്കുകയില്ല. അതുകൊണ്ടു് പണം അ ങ്ങു തന്നെ എടുത്തുകൊള്ളുക," വളരെ താഴ്മ യോടുകൂടിയതെങ്കിലും ആ സ്വരത്തിലും സംഭാഷ ണത്തിലും അദ്ദേഹത്തിൻെറ ദൃഢനിശ്ചയം മുഴങ്ങുന്നു ണ്ടായിരുന്നു.

അതു മനസ്സിലായിട്ടു കൂടിയും പിതാവിൻെറ സുഹൃത്തു് വിട്ടില്ല. അദ്ദേഹം പണം മടക്കിക്കൊ ണ്ടു പോകണമെന്നു് നിർബ്ബന്ധം പിടിക്കുവാനും തു ടങ്ങി. ഇരുവരും അവരവരുടെ അഭിപ്രായത്തിൽ നിന്നും ഒട്ടും മാറിയില്ലെന്നു മാത്രമല്ല സം സാരം വർദ്ധിച്ചു് വഴക്കുവരെ എത്തുമെന്ന ഘട്ടവു മായി. എന്തെങ്കിലും ഒരു പോംവഴിവേണ്ടേ? ഇ രുകൂട്ടരും പറയുന്നതു് സത്യവും ന്യായവുമാണ്. അതുകൊണ്ടുതന്നെ ഒരു തീരുമാനത്തിലെത്തേണ്ടതു് അനിവാൎയ്യവുമാണ്. അവസാനം ഭരണാധിപനാ യ റായ്ജയ്സിംങ്ങിൻെറ അടുക്കൽ കാൎയ്യം സ മൎപ്പിക്കാമെന്നു് ഇരുകൂട്ടരും സമ്മതിച്ചു. രണ്ടുപേ രും രാജാവിൻെറ സമക്ഷത്തിലെത്തി. അവരുടെ പ്രയാസങ്ങൾ വിവരിച്ചു കേൾപ്പിച്ചു.

കേസ്സിൻെറ വിവിധ വശങ്ങൾ കേട്ടശേഷം ന്യായാധിപനായ ജയ്സിങ്ങ് ഇങ്ങനെ വിധി പ്രസ്താവിച്ചു. "ധനവിനിയോഗത്തെ സംബന്ധിച്ചു ഇരുകൂട്ടക്കും ഒരു ധാരണയിലെത്താൻ കഴിയാത്തതുകൊണ്ടു്, ആ പണം മനുഷ്യക്കാകമാനം ഗുണകരമായ എന്തെങ്കിലും നല്ല കായ്യത്തിനു വേണ്ടി ഉപയോഗിക്കുന്നതായിരിക്കും, ചരമമടഞ്ഞ ആ മഹാനോടു് ചെയ്യാവുന്ന ഏററവും വലിയ സേവനവും അദ്ദേഹത്തിനുള്ള നല്ല സ്മാരകവും." തൻെറ ആത്മമിത്രത്തിൻെറ ഓമ്മ എന്നും നിലനില്ക്കുന്നതിനുവേണ്ടിയുള്ള ഏതു് സൽപ്രവൃത്തിചെയ്യുന്നതിനും ആ സുഹൃത്തു് തയ്യാറായിരുന്നു. തൻെറ പിതാവിൻെറ ആത്മാവിനു് സുകൃതം ലഭിക്കുന്നതിൽ അമിതമായ ആഹ്ലാദം ധമ്മനിഷ്ഠനായ ആ മകനുമുണ്ടായി. ഇരുകൂട്ടരും രാജാവിൻെറ നീതിപൂവ്വമായ തീരുമാനമംഗീകരിച്ചു.

അതിൻെറ ഫലമായി ഒരു വലിയ ജലസേചനപദ്ധതി ആസൂത്രണം ചെയ്യുവാൻ ഏപ്പാടുണ്ടായി. മരിച്ചുപോയ ആ നല്ല കച്ചവട പ്രമാണിയുടെ നാമധേയമാണു് പരോപകാരപ്രദമായ ഈ പദ്ധതിക്കു് കൊടുത്തതു്. തരിശായി കിടന്നിരുന്ന

ഭൂപ്രദേശങ്ങൾ പച്ചപിടിച്ചു ഫലഭൂയിഷ്ഠമായി. മരുഭൂമികൾ ജലപ്രവാഹത്താൽ കോരിത്തരിച്ചു. വിളവു് വർദ്ധിച്ചു. ജനങ്ങൾ സന്തുഷ്ടരായി. ബുദ്ധിപൂർവ്വം ഉപയോഗിച്ച ആ ധനം രാജ്യക്ഷേമകരമായിത്തീർന്നതോടുകൂടി മനുഷ്യഹൃദയങ്ങളിൽ ശാശ്വതമായ ഒരു സ്ഥാനം ആ വ്യവസായിക്കുണ്ടായി. അദ്ദേഹത്തിന്റെ പേരും ഓർമ്മയും സ്ഥിരപ്രതിഷ്ഠ നേടുകയും ചെയ്തു. ആവശ്യത്തിൽ കൂടുതലുള്ള ധനം പൊതുഗുണത്തിനുവേണ്ടി ഉപയോഗിക്കുകയാണെങ്കിൽ, നാടിനും നാട്ടുകാർക്കും, സുഖവും സമൃദ്ധിയും ഉണ്ടാകുന്നു. അതോടൊപ്പം ഇത്തരം പ്രവൃത്തികൾക്കു് മുതൽ മുടക്കുന്ന വ്യക്തി അനശ്വര കീർത്തിമാനാകുകയും ചെയ്യും.

മരണം ധനവാനേയും ദരിദ്രനേയും ഒരുപോലെതന്നെ കണക്കാക്കുന്നു. മരണത്തിന്റെ കണ്ണിൽ മത വ്യത്യാസമോ പദവിയോ പണമോ ഒന്നും തന്നെ വിലപ്പോകുകയില്ല. എല്ലാവരും സമന്മാരായി ആറടിമണ്ണിന്നടിയിൽ വിശ്രമം കൊള്ളും. പലരും മരണത്തോടുകൂടി മറക്കപ്പെടും. പക്ഷേ, ചിലർ മരിച്ചാലും മനുഷ്യന്റെ സ്മരണകളിലൂടെ എന്നും ജീവിക്കുന്നു. അവരുടെ പന്തിയിൽ എണ്ണ

പ്പെടണമെങ്കിൽ പരോപകാരമായ പ്രവൃത്തികൾ ചെയ്യുവരായിരിക്കണം. നഹർവാലയിലെ രാജാവു് ആ പണം വിനിയോഗിച്ച മാൎഗ്ഗം മരിച്ചുപോയ ആ കച്ചവടക്കാരനോടു് കാണിച്ച ഏററവും വലിയ നീതിയാണെന്നതിൽ സംശയമില്ല.

മറെറാരു കഥകൂടി കേൾക്കുക. ഒരിയ്ക്കൽ ഒരാൾ ഒരു പഴയ വീടു് വിലയ്ക്കുവാങ്ങി. വീടിനു് ചില പരിഷ്ക്കാരങ്ങൾ നടത്തുവാൻ വേണ്ടി ഒരു ഭാഗം പൊളിച്ചപ്പോൾ ഒരു വലിയ നിധി കണ്ടു കിട്ടി. അദ്ദേഹമതുമെടുത്തു് വീടിൻെറ പഴയ ഉടമസ്ഥൻെറ അടുക്കൽ കൊണ്ടുപോയി ഇപ്രകാരം പറഞ്ഞു: "ഞാൻ നിങ്ങളിൽനിന്നു വാങ്ങിയ വീടിൻെറ ഒരു ഭാഗം പൊളിച്ചപ്പോൾ കിട്ടിയ ധനമാണിതു്. താങ്കൾക്കവകാശപ്പെട്ടതായതുകൊണ്ടു് ഞാനിതാ കൊണ്ടുവന്നിരിയ്ക്കുന്നു. താങ്കൾ സ്വീകരിച്ചാലും." ഇതു കേട്ടമാത്രയിൽ മറേറയാൾ ഇങ്ങനെ മറുപടി പറഞ്ഞു: "ഞാൻ പണികഴിപ്പിച്ചതല്ല ആ വീടു്. ഞാൻ വാങ്ങിയ മാതിരിതന്നെ നിങ്ങൾക്കു് വില്പയാണു ചെയ്തിട്ടുള്ളതു്. എനിയ്ക്കു് ഈ പണത്തെപ്പററി ഒന്നും അറിഞ്ഞുകൂടാ, അതുകൊണ്ടു് എനിക്കു് ഇതു സ്വീകരിക്കുവാൻ നിവ്വാ

ഹമില്ല. താങ്കൾക്കാണ് ഇതു് ഉപയോഗപ്പെടുത്തു വാനുള്ള അർഹത."

സംഗതികൾ ഇങ്ങനെയായപ്പോൾ തക്പരിഹാരത്തിനു് രാജാവിൻെറ മാദ്ധ്യസ്ഥ്യം സ്വീകരിക്കാമെന്നും രാജകല്പനയ്ക്കു് വിധേയമായി പ്രവൃത്തിക്കാമെന്നും ഇരുവരും തീരുമാനിച്ചു. നിധിയും കൊണ്ടു് അവർ കൊട്ടാരത്തിലെത്തി. കാൎയ്യങ്ങൾ വിശദമായി വിവരിച്ചു. സംഗതികളൊക്കെ മനസ്സിലാക്കിയ ഭൂപതി തൻെറ നാട്ടിൽ നിലനില്ക്കുന്ന ധൎമ്മത്തിലും ജനങ്ങളുടെ സത്യസന്ധതയിലും ആവേശം കൊള്ളുകമാത്രമല്ല ആത്മാൎത്ഥമായി സന്തോഷിക്കുകയും ചെയ്തു. കാൎയ്യങ്ങൾ ഭംഗിയായി നടക്കുന്നു. ജനങ്ങൾ ദുൎമ്മോഹികളോ, അസൂയാലുക്കളോ അല്ല. വെറുതെ കിട്ടിയ ധനം പകുത്തുകൊടുക്കാമെന്നു വെച്ചാൽക്കൂടി അതു് സ്വീകരിക്കുന്നമട്ടല്ല അവരുടേതു്. രാജകീയഭണ്ഡാരത്തിലേക്കു് മുതൽ കൂട്ടണമെന്നാണവരുടെ ആവശ്യം. രാജാവു് വളരെ നേരത്തെ ഗാഢമായ പരിചിന്തനത്തിനുശേഷം ഇങ്ങനെ പ്രതിവചിച്ചു:

"സാധാരണപ്രജകളായ നിങ്ങളേക്കാൾ ഉത്തരവാദിത്വമുള്ള ചുമതലകളാണു് ദൈവം എന്നി

ലർപ്പിച്ചിട്ടുള്ളതു്. നാടിനേയും നാട്ടുകാരേയും സത്യസന്ധമായി സംരക്ഷിക്കുവാനുള്ള ചുമതല ഏറെറടുത്തിട്ടുള്ള നാം ഏതു് നിലയ്ക്കാണു് വെറുതെ ലഭിയ്ക്കുന്ന ഈ സംഖ്യ ഉപയോഗപ്പെടുത്തുക. നാടിനെ സംരക്ഷിക്കുവാനുള്ള സമ്പത്തും സമൃദ്ധിയും എനിയ്ക്കുള്ളപ്പോൾ, എൻേറതല്ലാത്ത പണം ഞാൻ സ്വീകരിയ്ക്കുന്നതു് ഒരിയ്ക്കലും ഉചിതമായിരിയ്ക്കുകയില്ല." നിരാശാജനകമായ ഈ മറുപടിയിൽ അതൃപ്തരായ അവർ ഏകോപിച്ചു് മറെറാരഭ്യർത്ഥന നടത്തിനോക്കി. "ഞങ്ങൾക്കു് ഒത്തുതീർക്കാനസാദ്ധ്യമായ ഒരു തക്കവും കൊണ്ടാണു്. നീതിമാനും ഭരണാധിപനുമായ അങ്ങയുടെ അടുക്കൽ ഞങ്ങളെത്തിയതു്. ധർമ്മത്തിനും നീതിയ്ക്കും നിരക്കുന്ന രൂപത്തിൽ, ന്യായമായ ഒരു തീർപ്പു് കല്പിയ്ക്കുവാൻ അവിടുത്തേക്കു് ദയവുണ്ടാകണം. പൊതുഖജനാവിൽ മുതൽ കൂട്ടാൻ ഈ ധനം പററുകയില്ലെങ്കിൽ മറെറന്താണു് മാർഗ്ഗമെന്നതു് അവിടന്നു് കല്പിച്ചാലും."

ആലോചനാമഗ്നനായ രാജാവു്, വീടുവാങ്ങിയ ആളോടു് അദ്ദേഹത്തിൻെറ പുത്രൻെറ പ്രായവും' വിററ ആളോടു് അദ്ദേഹത്തിൻെറ പുത്രിയുടെ വയസ്സും അന്വേഷിച്ചതിനു ശേഷം ഇങ്ങനെ തീർപ്പ

കല്പിച്ചു: "വില്പനനടത്തിയ ആൾ ഈ ധനം തന്റെ മകൾക്കുള്ള സ്ത്രീധനമായി കൊടുത്തു്, സ്ഥലം വാങ്ങിയ ആളുടെ മകനെക്കൊണ്ടു് വിവാഹം കഴിപ്പിയ്ക്കുക." ഇരു കൂട്ടക്കും ദോഷമല്ലാത്തതും അംഗീകരിയ്ക്കുവാൻ പ്രയാസമില്ലാത്തതുമായ ഈ വിധി ധർമ്മനിഷ്ഠനായ ഒരു രാജാവിൽ നിന്നു മാത്രമേ ഉണ്ടാകുകയുള്ളു. രാജാവിന്റെമനസ്സ് നീതിധർമ്മാദികളിലധിഷ്ഠിതമാണെങ്കിൽ നാട്ടിൽ സത്യം പുലരും,

---

## ദേശസ്നേഹം

ഇൻഡ്യാചരിത്രത്തിൽ മഹനീയമായ സ്ഥാന മലങ്കരിക്കുന്ന രാജാക്കന്മാരിൽ പ്രധാനിയാണു് മഹാനായ കനിഷ്കൻ. പെഷവാറിൽ വലിയ ഒരു ബുദ്ധവിഹാരം നിർമ്മിച്ച ഇദ്ദേഹം ബുദ്ധമതത്തെയും ഒപ്പം മററിന്ത്യൻ മതങ്ങളെയും അതീവ താല്പര്യ ത്തോടുകൂടി സംരക്ഷിച്ചിരുന്ന ദേഹമാണു്. അദ്ദേ ഹത്തിൻെറ ഇൻഡ്യനാക്രമണ സന്ദർഭത്തിൽ നടന്ന ഒരു സംഭവമാണു് ചുവടെ ചേക്കുന്നതു്. സമകാലി കരായ എല്ലാ എഴുത്തുകാരും ഈ സംഗതി രേഖ പ്പെടുത്തിയിട്ടുണ്ടു്.

ക്യാന്തുജിലെ രാജാവു് കനിഷ്കനു് കുറേ സ മ്മാനങ്ങൾ കൊടുത്തയച്ചു. അക്കൂട്ടത്തിൽ വളരെ ഭംഗിയും മേന്മയുമുള്ള ഒരു ഉടുപ്പിനുള്ള തുണിയു മുണ്ടായിരുന്നു. ചക്രവർത്തിക്കു് അതു് വളരെ ഇഷ്ട പ്പെട്ടു. അതുകൊണ്ടു് തനിക്കു് ഒരുടയാട ഉണ്ടാക്ക ണമെന്നു കരുതി തുന്നല്ക്കാരനെ വിളിച്ചു വരുത്തി. പക്ഷേ തുന്നല്ക്കാരൻ ആ തുണികൊണ്ടു് രാജാവു് ഒന്നും തയ്പിച്ചിടരുതെന്നു് നിർബന്ധം പിടിച്ചു. കനിഷ്കനു് കാര്യം മനസ്സിലായില്ല. കാരണമന്വേ

ഷിച്ച രാജാവിനോട്ട് തയ്യൽക്കാരൻ അവ്യക്തമെങ്കിലും സൂക്ഷിച്ചു നിരീക്ഷിച്ചാൽ കാണാമായിരുന്ന ഒരടയാളം കാണിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു: "ഈ തുണിയിൽ ഒരു പാദമുദ്ര കാണ്മാനുണ്ടു്. എത്രപ്രയാസപ്പെട്ടു ശ്രമിച്ചാലും ആ കാൽപ്പാട്ട് തോളിനു താഴെയായി കാണപ്പെടും; മറ്റൊരുതരത്തിലും ഇതു് തുന്നുവാൻ സാദ്ധ്യവുമല്ല."

തന്നെ മനഃപ്പൂർവ്വം പരിഹസിക്കുവാൻവേണ്ടി ചെയ്ത പ്രവൃത്തിയാണിതെന്ന കാര്യത്തിൽ അദ്ദേഹത്തിനു് സംശയമുണ്ടായിരുന്നില്ല. തുന്നൽക്കാരനെ പറഞ്ഞയച്ചശേഷം തൻെറ പട്ടാളമേധാവികളോട്ട് തയ്യാറാകുവാൻ നിർദ്ദേശം നല്കി. ക്യാന്തുജിലെയ്ക്കു് പുറപ്പെടുവാനുള്ള ഒരുക്കങ്ങൾ ചെയ്തു. കനിഷ്കമഹാരാജാവിൻെറ സൈന്യത്തെ എതിരിടുവാൻ ക്യാന്തുജിലെ റായിയ്ക്കു് സാദ്ധ്യമാകുമായിരുന്നില്ല. അദ്ദേഹം വല്ലാതെ പാരവശ്യം പൂണ്ടു. തൻെറ വിശ്വസ്തസേവകനായ മന്ത്രിയെ വിളിച്ച് എന്താണുപായമെന്നു് രാജാവു് അന്വേഷിച്ചു. ബുദ്ധിമാനും ദേശസ്നേഹിയുമായ മന്ത്രി ഇപ്രകാരം പറഞ്ഞു: "താങ്കൾ അനാവശ്യമായി ക്ഷണിച്ചുവരുത്തിയ ആപത്താണിതു്. നമ്മോടു സമാധാന

ത്തിലും സൌഹാർദ്ദത്തിലും കഴിയുകയും കഴിയാനനുഗ്രഹിക്കുകയും ചെയ്തിരുന്ന മഹാനായ ഒരു ചക്രവർത്തിയെ അവിവേകമായ പ്രവൃത്തികൊണ്ടു് ഇളക്കിവിട്ടിരിക്കുകയാണു്. ഇനി മറെറാരു മാർഗ്ഗവുമില്ല. ഞാൻ പറയുന്നതുപോലെ ചെയ്യുക. താങ്കൾ എൻെറ മൂക്കും ചെവിയും അറുത്തു് കളയുക. നേരിട്ടെതിർക്കാനൊക്കാത്തപ്പോൾ മറെറന്തെങ്കിലും ഉപായങ്ങൾകൊണ്ടു് തന്ത്രപരമായി ജയിക്കുവാൻ ശ്രമിക്കണം. വഴി ഞാൻ കണ്ടുവെച്ചിട്ടുണ്ടു്. പറഞ്ഞതു് വേഗം ചെയ്യുക."

മന്ത്രി പറഞ്ഞപ്രകാരം അയാളുടെ ചെവിയും മൂക്കും അറുക്കുകയും അരമനയിൽ നിന്നും പറഞ്ഞയയ്ക്കുകയും ചെയ്തു. മന്ത്രി നേരെ തൻെറ രാജ്യത്തിൻെറ അതിർത്തിയിലേക്കാണു പോയതു്. വടക്കുപടിഞ്ഞാറതിർത്തികളിൽക്കൂടിയാണു് പണ്ടുകാലത്തുള്ള എല്ലാ ആക്രമണവുമുണ്ടായിട്ടുള്ളതു്. കാബൂളിലെ ചക്രവർത്തിയായിരുന്ന കനിഷ്കനും അതേ മാർഗ്ഗത്തിൽക്കൂടിയേ വരികയുള്ളുവെന്നു് മന്ത്രിക്കറിയാമായിരുന്നു. കാബൂൾ സൈന്യം കടക്കുന്നതിന്നുമുമ്പു് അദ്ദേഹം തിടുക്കത്തിൽ അതിർത്തിപ്രദേശത്തെത്തി. കനിഷ്കൻെറ സൈന്യം വന്നുതുടങ്ങിയപ്പോൾത്തന്നെ

മന്ത്രി അവരുമായി സമ്പക്കം പുലത്തി താനാരാണെന്ന കാര്യം അറിയിച്ചു. ഉടനേതന്നെ സൈന്യാധിപൻ മന്ത്രിയെ കനിഷ്കന്റെ അടുക്കൽ കൂട്ടിക്കൊണ്ടുപോയി. ഈ ദയനീയസ്ഥിതി ഉണ്ടാകുവാനുള്ള കാരണങ്ങളെന്താണെന്ന് ചക്രവത്തിയായ കനിഷ്കൻ അനുകമ്പയോടുകൂടി അന്വേഷിച്ചു. അതിന്ന് മന്ത്രി പറഞ്ഞ മറുപടി ഇങ്ങനെയാണ്: "ചക്രവത്തിയായ കനിഷ്കനുമായി സംഘട്ടനത്തിന്ന പോകുന്നത് വിനാശകരമാണെന്ന് ഞാൻ എന്റെ റായിയോട് നിർബ്ബന്ധമായി പറഞ്ഞു. അതു് രസിക്കാതിരുന്നതുകൊണ്ടു് അദ്ദേഹം എന്നെ ശിക്ഷിച്ചു. മഹാരാജാവു് വിശ്വസിക്കുമെങ്കിൽ ഒരു സത്യം ഞാൻ പറയാം. സൈന്യങ്ങളെ നയിക്കുവാനുദ്ദേശിക്കുന്ന വഴി വളരെ ദീർഘവും ദുർഘടവുമാണ്. ഇതിലേ പോകുകയാണെങ്കിൽ അനവധിദിവസത്തെ നിരന്തരമായ സഞ്ചാരം ചെയ്തു വളരെ പ്രയാസം സഹിച്ചതിനുശേഷമെ കന്യാന്യൂജിലെത്തിച്ചേരുവാൻ തരപ്പെടുകയുള്ളൂ. ഞാൻ ഒരെളുപ്പമാർഗ്ഗം കാണിച്ചു തരാം. രണ്ടു ദിവസത്തേക്കുള്ള ഭക്ഷണവും വെള്ളവും കരുതിയിരുന്നാൽ മാത്രം മതി. മഹാരാജാവിനു്

ഇഷ്ടമാണെങ്കിൽ ഞാൻ സൈന്യത്തിനു ഈ വഴി കാണിച്ചുകൊണ്ടു മുമ്പേ പോകാം."

കനിഷ്കനും അദ്ദേഹത്തിന്റെ സേനാനികളും വേഗമിതു സമ്മതിച്ചു. ഏതു രാജ്യത്തെ ആക്രമിക്കുവാൻ പോകുന്നുവോ, അവിടത്തെ എല്ലാ വിവരവുമറിയുന്നവനും, ശിക്ഷയ്ക്കു വിധേയനായതുകൊണ്ടു റായിയുടെ ശത്രുവും ആയ മുൻമന്ത്രിതന്നെ കൂട്ടിക്കൊണ്ടു പോകുക; ആക്രമണ സൈന്യത്തിന്റെ പ്രയത്നം പല നിലയ്ക്കും ലഘൂകരിക്കുന്ന പ്രവൃത്തിയാണിതു. ചക്രവർത്തി മന്ത്രിയുടെ നിർദ്ദേശം സ്വീകരിച്ചു. തന്റെ സൈന്യത്തെ മന്ത്രി നയിക്കുന്ന വഴിയിൽക്കൂടി പോകുവാൻ ആജ്ഞാപിക്കുകയും ചെയ്തു.

പറഞ്ഞപ്രകാരംതന്നെ കനിഷ്കനും മന്ത്രിയും വലിയ സൈന്യവും യാത്ര ആരംഭിച്ചു. ദിവസങ്ങൾ പലതുകഴിഞ്ഞു. ആഴ്ചയും ഒന്നു തികഞ്ഞു. കണ്ണെത്താത്ത ഒരു മരുഭൂമിയിൽക്കൂടിയായിരുന്നു യാത്ര കൊണ്ടുവന്നിരുന്ന വെള്ളം മിക്കവാറും തീർന്നു. സൈന്യം 'താർ' മരുഭൂമിയിൽ പച്ചിലയോ പച്ചവെള്ളമോ കാണാതെ വിഷമിച്ചു അവരാകെ തളർന്നു.

പരിഭ്രാന്തിയും പാരവശ്യവും നാൾക്കുനാൾ വർദ്ധിച്ചു. ചക്രവത്തിയ്ക്കും വല്ലായ്മ തോന്നിത്തുടങ്ങി. അദ്ദേഹം മന്ത്രിയെ അരികെ വിളിച്ച് സത്യം തുറന്നുപറയുവാൻ ആവശ്യപ്പെട്ടു. തിന്ന ചോറിനു് നന്ദിയും, പിറന്ന നാടിനോട്ട് കൂറുമുണ്ടായിരുന്ന ആ മന്ത്രി കനിഷ്കനോട്ട് സധൈര്യം പ്രതിവചിച്ചു. "എൻെറ യജമാനൻെറ ജീവൻെറ രക്ഷയും എൻെറ രാജ്യത്തിൻെറ സുരക്ഷിതത്വവും മാത്രമാണു് എൻെറ ജീവിതവ്രതം. അതിനു് എന്തു ത്യാഗവും സഹിക്കുവാൻ ഞാൻ തയ്യാറായതാണു്. മൂക്കും ചെവിയും അറുത്ത് വികൃതരൂപനായി ഞാൻ താങ്കളുടെ മുമ്പിൽ വരാൻ കാരണം എൻെറ ഉദ്ദേശ്യശുദ്ധിയെ അപലപിക്കാതിരിയ്ക്കുക. ഞാനെൻെറ കടമ നിർവ്വഹിക്കുക മാത്രമാണു ചെയ്തതു്. എന്നെ എന്തുവേണമെങ്കിലും ചെയ്യാൻ താങ്കൾക്കു സാധിയ്ക്കും. പക്ഷേ വന്നവഴിയ്ക്ക് ഉടൻ മടങ്ങിയില്ലെങ്കിൽ വിശാലമായ ഈ മരുഭൂമിയിൽ എല്ലാവരും വെന്തു നശിയ്ക്കും. ഇനി സ്വരക്ഷയ്ക്കുള്ള മാർഗ്ഗം വേഗം മടങ്ങുക മാത്രമാണു്."

ദേശസ്നേഹമെന്താണെന്നും ഒരു മന്ത്രിയുടെ ധർമ്മം എന്തെന്നുമൊക്കെ നല്ല നിശ്ചയമുണ്ടായി

ന്നു മഹാനായ കനിഷ്കൻ മന്ത്രിയെ ശിക്ഷിച്ചില്ല. അദ്ദേഹത്തിൻെറ ത്യാഗത്തിലും രാജ്യസ്നേഹത്തിലും സന്തോഷിച്ച് ആശീർവദിക്കുകയാണ് ചെയ്തു. തൻെറ സകല ഉദ്യോഗസ്ഥന്മാരെയും വിളിച്ചുകൂട്ടി മന്ത്രിയുടെ ഈ മാതൃക മഹത്തരമാണെന്ന സംഗതി അവരെയൊക്കെ അനുസ്മരിപ്പിക്കുകയും ചെയ്തു. ഈ സ്നേഹവാത്സല്യങ്ങൾക്കു പാത്രമായിരുന്ന മന്ത്രി അപ്പോഴും മറെറാരഭ്യർത്ഥനയ്ക്കവസരം കാത്തുനില്ക്കുകയായിരുന്നു. കനിഷ്കചക്രവർത്തിയുടെ വലുപ്പം മനസ്സിലാക്കിയ അദ്ദേഹം സാഷ്ടാംഗം പ്രണമിച്ച് തനിക്കൊരപേക്ഷകൂടിയുണ്ടെന്നറിയിച്ചു. പരിചയസമ്പന്നനല്ലാത്ത അവിവേകിയായ ഒരു ഭരണാധിപൻെറ ധിക്കാരംകൊണ്ട് പാവപ്പെട്ട സാധുജനങ്ങളെ നശിപ്പിക്കുന്ന യുദ്ധത്തിലേക്ക് നാടിനെ വലിച്ചിഴക്കരുതെന്നും മഹാമനസ്കതയുടെ പേരിൽ ആ രാജ്യം മാപ്പുനല്കണമെന്നും അദ്ദേഹമപേക്ഷിച്ചു. കനിഷ്കൻ ആ വാക്കുകളിൽ അന്തർലീനമായിരുന്ന ദേശസ്നേഹത്തെ പ്രശംസിക്കുകയും തൻെറ സൈന്യത്തെ തിരിച്ചുകൊണ്ടു പോകുകയും ചെയ്തു.

അങ്ങിനെ അംഗവൈകല്യങ്ങൾ സ്വശരീരത്തിനു വരുത്തിയിട്ടുകൂടി തൻെറ രാജ്യത്തെ രക്ഷിച്ച

ആ മന്ത്രിയുടെ പേരാണ് 'കലാർ'. ഭരണകർത്താക്കളായിരുന്ന റായിമാരുടെ ബുദ്ധിശൂന്യമായ പ്രവൃത്തികളിൽ മടുത്ത ജനങ്ങൾ അവരുടെ ഭരണം മതിയാക്കുകയും, മൂക്കും ചെവിയും നഷ്ടപ്പെട്ടവനെങ്കിലും കലാറിനെ രാജാവായി വാഴിക്കുകയും ചെയ്തു. ഏതു സൽപ്രവൃത്തിക്കും ദൈവം പ്രതിഫലം നല്കുകതന്നെ ചെയ്യും.

രാജ്യരക്ഷയ്ക്കുവേണ്ടി സ്വയം മൂക്കും ചെവിയും മുറിച്ച് ജീവിതം ത്യജിക്കാൻ സന്നദ്ധനായ മന്ത്രി കലാർ ഭാരതീയരായ നമുക്ക് എന്നും ആവേശമുണ്ടാക്കുന്ന മഹാനാണ്. രാജ്യമൊട്ടാകെയുള്ള ജനങ്ങളുമെല്ലാം നാടിന്റെ കാവൽഭടന്മാരായി ഓരോരുത്തരും മാറിയാൽ മാത്രമേ രാജ്യം ആക്രമണഭീഷണികളിൽ നിന്നും മുക്തിനേടുകയുള്ളു. അതിന് പ്രധാനമായുംവേണ്ടത് ദേശസ്നേഹമാണ്. ജീവൻ ത്യജിച്ചും സ്വന്തം നാടിനുവേണ്ടി സേവനം ചെയ്യുവാൻ ഓരോരുത്തരും തയ്യാറാകണം. രാജ്യത്തിനുവേണ്ടി സഹിക്കുന്ന ഒരു ത്യാഗവും നിഷ്ഫലമാകുകയില്ല. ജനസമുദായത്തിന്റെയും ദേശത്തിന്റെയും പൊതുതാല്പര്യത്തിനുവേണ്ടി ചെയ്യുന്ന ഏതു് കാര്യത്തിനും

നിശ്ചയമായും നല്ല പ്രതിഫലം കിട്ടും. അതുപോലെ അഹംഭാവികൾക്കും വിവേകശൂന്യർക്കും അവരുടെ പ്രവൃത്തിയുടെ തിക്തഫലവും അനുഭവിക്കേണ്ടതായി വരും. കാന്തുജിലെ റായ് സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു. ത്യാഗസമ്പന്നനായ മന്ത്രിയെ ജനങ്ങൾ പൂജിച്ചു രാജാവാക്കി. അദ്ദേഹത്തിൻെറ സ്മരണ ഇന്നും പച്ചപിടിച്ചു നില്ക്കുകതന്നെ ചെയ്യുന്നു.

---

## ഗോററില്ല

മന്ത്രിയായിരുന്ന 'കലാർ' കൃാനൂജിൽ രാജ വാഴതെങ്ങനെയെന്നു് 'ദേശസ്നേഹം' എന്ന കഥ യിൽ നിങ്ങൾവായിച്ചുവല്ലോ. അദ്ദേഹം രാജാവാ യതോടുകൂടി ഒരു പുതിയ രാജവംശം അവിടെ സ്ഥാപിയ്ക്കപ്പെട്ടു. ഇൻഡ്യാചരിത്രത്തിൽ എന്നുകൊ ണ്ടും മറക്കാനാവാത്ത പല രാജാക്കന്മാർക്കും ഈ രാജ വംശം ജന്മം കൊടുത്തിട്ടുണ്ടു്. കലാറിനെ പിൻ തുടൎന്നു രാജാക്കന്മാരായതു് സാമന്തും, കമലാവയുമാ യിരുന്നു. അതിനുശേഷം ഭരണഭാരമേററവരാണു് ജയ്പാലും അനന്തപാലും. ഈ രണ്ടു രാജാക്കന്മാരും ചരിത്രത്തിലെ ധീരപുരുഷന്മാരാണു്. സകല ഗുണ വിശേഷങ്ങളുടേയും വിളനിലമായിരുന്നു അവർ. വിശ്വസ്തരും സത്യസന്ധരും പ്രജാതല്പരരുമായി രുന്ന ഇവരുടെ കീഴിൽ നാടും നാട്ടുകാരും സമൃദ്ധി യിൽ കഴിഞ്ഞിരുന്നു. പക്ഷേ അക്കാലത്താണു് ഗസ്നി എന്ന രാജ്യത്തുനിന്നും ആക്രമണങ്ങളുണ്ടാ യതു്. ജയ്പാലിൻെറയും അനന്തപാലിൻെറയും കാലങ്ങളിലാണു് ഇതു് സംഭവിച്ചതു്. അവരുടെ

രാജകീയ പ്രഭാവത്തെ വിളംബരപ്പെടുത്തുന്ന ഒരു പ്രധാന സംഭവം പറയാം.

ജയ്പാൽ കൃാന്തുജിലെ രാജാവായിരിക്കുമ്പോഴാണ് ഗസ്നിയിലെ സുൽത്താൻ ആക്രമണം നടത്തുന്നത്. ജയ്പാൽ വലിയ ഒരു സേനയുമായി അദ്ദേഹത്തെ എതിരിട്ടു. യുദ്ധത്തിൽ ആരു ജയിച്ചു. ആരു തോററു എന്ന് കൃത്യമായി പറയാൻ വയ്യാത്തവണ്ണം ഇരുഭാഗത്തും വലിയ നാശ നഷ്ടങ്ങൾ പററി. കൃാന്തുജ് കീഴടക്കുക അത്ര എളുപ്പമല്ലെന്ന് ഗസ്നി സുൽത്താന്മാൎക്ക് മനസ്സിലായി. തൽഫലമായി യുദ്ധമവസാനിപ്പിച്ച് അവർ മടങ്ങുകയും ചെയ്തു.

ജയ്പാലിന്റെ മകൻ അനന്തപാൽ പൌരുഷത്തിലും ധൈൎയ്യത്തിലും തന്റെ പിതാവിനെക്കാൾ മുൻപന്തിയിലായിരുന്നു. ഇദ്ദേഹത്തിന്റെ സമകാലികനായിരുന്നു ഇൻഡ്യയിൽ മറക്കാനൊക്കാത്ത നാശനഷ്ടങ്ങൾക്കിട വരുത്തിയ മുഹമ്മദ് ഗാസ്ന * എന്ന സുൽത്താൻ. ധനദുൎമ്മോഹി

* ഗസ്നി അഫഗാനിസ്ഥാനിലാണ്, ഗസ്നാ ഗസ്നിയിലെ ഭരണാധിപൻ. മുഹമ്മദ് ഗസ്നി എന്നു് ചരിത്രകാരന്മാർ ചേൎക്കാറുള്ളതു് തെററാണ്.

യായ ഇദ്ദേഹം അനന്തപാലിനെ പരാജയപ്പെടുത്തു ണമെന്ന ശാഠ്യമുള്ളയാളുമായിരുന്നു. ആ ദുരുദ്ദേശ ത്തോടുകൂടി വലിയ ഒരു സൈന്യവുമായി അദ്ദേഹം ഇൻഡ്യയിലേയ്ക്കു പുറപ്പെട്ടു. ഈ ആപത്തിൻെറ വലുപ്പത്തെ ധരിപ്പിക്കുവാൻവേണ്ടി അനന്തപാൽ തൻെറ സഹോദരരാജാക്കന്മാർക്കോരോരുത്തർക്കും വേറേ വേറേ എഴുതി. "ഇതൊരു മഹാ പ്രളയ മാണ്. അതിനെ ശക്തമായി ചിറകെട്ടി നിർത്തി യില്ലെങ്കിൽ എല്ലാം നശിക്കും. ആഭ്യന്തര കലാപ ങ്ങളൊക്കെ മറന്ന് ഒന്നിക്കുക" എന്ന്. യുദ്ധ ത്തിൻെറ പ്രാധാന്യം എല്ലാ ആളുകളും മനസ്സിലാ ക്കിയിരുന്നു. ലാഹോറിലേയും പഞ്ചാബിലേയും സ്ത്രീകൾകൂടി ആഭരണങ്ങളും ധനവും നിർല്ലോഭം യുദ്ധസന്നാഹങ്ങൾക്കായി നൽകി. എങ്ങും യുദ്ധ ത്തിൻെറ സംസാരംതന്നെ പുല്പ്രോടികൾ പോലും ആക്രമണകാരിയെ എതിരിടുവാൻ തയ്യാറെടുത്തു. ആവേശകരമായ ഇത്തരം ഉണർവ്വിൻെറ രംഗങ്ങൾ വളരെ ചുരുക്കമായേ നമ്മുടെ ചരിത്രത്തിലുള്ളു. അതിൽ പ്രധാനമായ ഈ ഉയിർത്തെഴുന്നേല്പിന്ന് പ്രചോദനം നല്കിയ അനന്തപാൽ നമ്മുടെ ദേശീയ പ്രതീകമാണ്.

അനന്തപാലിൻെറ നേതൃത്വത്തിൽ ഭാരതം അക്രമിയെ തുരത്തുവാൻ രണാങ്കണത്തിലേക്കിറങ്ങി. മുഹമ്മദ് ഗസ്സായും തൻെറ സന്നാഹങ്ങളുമായി തയ്യാറെടുത്തു. യുദ്ധത്തിൽ നിർണ്ണായകമായ ഒന്നും, സംഭവിച്ചില്ല. ഇരുകൂട്ടക്കും ജയമവകാശപ്പെടാവുന്ന തരത്തിലാണതു കലാശിച്ചതു്. വൈരം നിലനില്ക്കുമ്പോൾത്തന്നെ മുഹമ്മദ് ഗസ്സായ്ക്കു് തൻെറ നാട്ടിലേക്കു് മടങ്ങേണ്ടതായിവന്നു. അവിടെ കലാപം തലപൊക്കുകയും, തുക്കികൾ രാജ്യമാക്രമിക്കുവാൻ ഒരുങ്ങുകയും ചെയ്യവിവരം ലഭിച്ചതുകൊണ്ടു് മുഹമ്മദ് ഗസ്സാ നാട്ടിലേയ്ക്കു് മടങ്ങി. അവിടെയെത്തിയ അദ്ദേഹത്തിനു് സ്വന്തം രാജസ്ഥാനത്തിന്നെതിരേ തുക്കികൾ നടത്തിയ ഒരു വലിയ ഭീഷണിയെ നേരിടേണ്ടതായിവന്നു. അങ്ങിനെ സ്വന്തം നാട്ടും സ്ഥാനവും തുലയുമോ എന്നാശങ്കിച്ചുകൊണ്ടിരുന്ന സന്ദർഭത്തിൽ മുഹമ്മദ് ഗസ്സായ്ക്കു് അനന്തപാലിൽ നിന്നും ഒരു കത്തുകിട്ടി. അതിൻെറ സാരാംശം താഴെ പറയും പ്രകാരമായിരുന്നു.

"തുക്കികൾ താങ്കളുടെ രാജ്യം ആക്രമിച്ചിരിക്കുന്നതായും താങ്കൾ വളരെ പ്രയാസപ്പെടുന്നതായും

നമുക്കു° വിവരം ലഭിച്ചിരിക്കുന്നു. താങ്കൾ ആഗ്രഹിക്കുന്നുവെങ്കിൽ 10000 വരുന്ന കാലാൾപ്പടയോടും, 5000 വരുന്ന കുതിരപ്പടയോടും, 100 ആനകളോടും കൂടി താങ്കളുടെ സഹായത്തിന്നെത്താൻ ഞാൻ സന്നദ്ധനാണു°. അതല്ലെങ്കിൽ എന്റെ മകൻെറ നേതൃത്വത്തിൽ ഇതിൻെറ ഇരട്ടിസൈന്യത്തെ ഞാൻ പറഞ്ഞയക്കാം. ഏതാണു° താങ്കൾക്കു° ഇഷ്ടം എന്നറിയിക്കുക. ഞാനിതുകൊണ്ടുദ്ദേശിക്കുന്നതു° താങ്കളുടെ പ്രീതിയെയല്ല, ഒരു പ്രീണനനയവുമല്ലിതു°. താങ്കളെ ഞാൻ പരാജയപ്പെടുത്തിയെങ്കിലും, മററൊരാളാൽ വീണ്ടും താങ്കൾ തോല്പിക്കപ്പെടുകവഴി, ഞാൻ നേടിയ ഖ്യാതിനഷ്ടപ്പെടരുതെന്നും അതു° എനിക്കു തന്നെയിരിക്കണമെന്നും ആഗ്രഹമുണ്ടു°. തന്മൂലം എൻെറ സഹായം സ്വീകരിച്ചാലും,"

ശത്രുവിനോടുപോലും ആവശ്യസന്ദർഭങ്ങളിൽ മഹാമനസ്കത കാണിക്കുന്ന ഇൻഡ്യൻ പാരമ്പര്യത്തിൻെറ പ്രതീകമാണു° അനന്തപാൽ. ആ പല്ക്കരമായ ഈ സന്ദർഭത്തിൽ തന്നോടു° സഹ

തപിച്ച അനന്തപാലുമായി പിന്നെ വളരെക്കാലത്തേയ്ക്കു് മുഹമ്മദ്ഗസ്നാ യുദ്ധത്തിനൊരുങ്ങിയില്ല രാജത്വപദവി അലങ്കരിക്കുന്നവരിൽ അവശ്യം ഉണ്ടായിരിക്കേണ്ട ഗുണപൌഷ്കല്യം അനന്തപാലിന്റെ എഴുത്തിൽ പ്രകടമാണു്.

---

## പൌരുഷം

മഹാനായ അലക്സാണ്ഡർ ചക്രവർത്തി നൂറുക്കണക്കിനു് യുദ്ധങ്ങൾ ജയിച്ച ജേതാവാണു്. ജീവിതത്തിൽ ഒരിയ്ക്കലെങ്കിലും പരാജയം അദ്ദേഹത്തിനു് രുചിക്കേണ്ടതായി വന്നിരുന്നില്ല. മാസിഡോണിയയിലെ രാജാവായ അദ്ദേഹം ലോകം മുഴുക്കെ പിടിച്ചടക്കണമെന്ന ആഗ്രഹത്തോടെ ഒരു വലിയ സേനയോടുകൂടി പുറപ്പെട്ടു. രാഷ്ട്രങ്ങൾ ഓരോന്നിരോന്നായി തോല്വി സമ്മതിച്ചു. അവയൊക്കെ കൂട്ടിച്ചേർത്തു് അലക്സാണ്ഡർ വലിയ ഒരു സാമ്രാജ്യം കെട്ടിപ്പടുത്തു. ചെങ്കോലുകൾ അനവധി ഒടിഞ്ഞു സിംഹാസനങ്ങൾ പലതു തകൎന്നു. യൂറോപ്പിലേയും, ഏഷ്യയിലേയും, ആഫ്രിക്കയിലേയും പ്രധാന സ്ഥലങ്ങൾ അലക്സാണ്ഡറുടെ സാമ്രാജ്യത്തിൽ ലയിപ്പിക്കപ്പെട്ടു. അങ്ങനെ മൂന്നു ഭൂഖണ്ഡത്തിലെ മിക്കവാറും ജനങ്ങളും രാജ്യങ്ങളും അലക്സാണ്ഡറുടെ അധീനതയിലായി.

ഇത്രയും ശക്തവും വിസ്തൃതവുമായ ഒരു രാജ്യം സ്ഥാപിക്കുവാൻ അലക്സാണ്ഡൎക്കു് നൂററിനാ

ല്പത്തിനാലു് യുദ്ധങ്ങൾ ചെയ്യേണ്ടതായി വന്നുകൂടി. അവയിലെല്ലാം അദ്ദേഹം ജയിക്കുകയും ചെയ്തു. രാജാക്കന്മാർ പ്രജകളുടെ രക്ഷയോ രാജ്യതാല്പര്യമോ നോക്കാതെ, പ്രാണരക്ഷാർത്ഥം ഓടി രക്ഷപ്പെട്ടു പലരും യുദ്ധം ചെയ്യാതെതന്നെ അലക്സാണ്ടരുടെ സാമന്തന്മാരുമായി. എതിർക്കുവാനൊരുങ്ങിയവരും പരാജിതരായവരും ജീവരക്ഷയ്ക്കുവേണ്ടി കിണഞ്ഞു പേക്ഷിച്ചു. അങ്ങിനെ പല ദേശത്തെയും ഭൂപതിമാരുടെ പാരവശ്യം ലോകജേതാവായ അലക്സാണ്ഡർ കണ്ടിട്ടുണ്ടു്.

എന്നാൽ ഇവയിൽ നിന്നൊക്കെ ഒററപ്പെട്ട ഒരു സംഭവം നടക്കുന്നതു് അദ്ദേഹത്തിൻെറ ഇൻഡ്യനാക്രമണത്തിനിടയ്ക്കാണു്. വടക്കേ ഇൻഡ്യയിലെ രണ്ടു പ്രധാനരാജവംശങ്ങൾ പുരുവംശവും തക്ഷശിലയിലെ രാജവംശവുമായിരുന്നു. പൗരവഭരണാധിപൻ പുരുഷോത്തമനെന്ന രാജാവും, തക്ഷശിലയിലേതു് അമ്പി എന്ന രാജാവുമായിരുന്നു. ഈ പ്രമുഖ രാജകുടുംബങ്ങൾ തമ്മിൽ വലിയ സ്പർദ്ധ നിലനിന്നിരുന്നു. വളർന്നുകൊണ്ടിരുന്ന പൌരവശക്തിയിൽ അസൂയാലുവായ അമ്പി, പുരുഷോത്തമനെ എങ്ങിനെയെങ്കിലും നശിപ്പിക്ക

നമെന്ന പ്രൗഢത്തോടെ കഴിയുന്ന കാലത്താണ് അലക്സാണ്ഡർ അഫ്ഗാനിസ്ഥാനത്തിലെത്തിയിട്ടുണ്ടെന്ന യാരം അറിയുന്നതു്. ഉടനേത്തന്നെ അലക്സാണ്ഡറെ അവിടെ ചെന്നുകണ്ടു സകല സഹായങ്ങളും വാഗ്ദാനം ചെയ്തു. വിദേശിയായ ഈ ആക്രമണകാരിക്ക് ഇൻഡ്യയിലേക്കുള്ള പ്രവേശനം സുഗമമാക്കിക്കൊടുക്കുകയും ഇൻഡ്യയുടെ കവാടം തുറന്നുകൊടുക്കുകയുംചെയ്തു

അമ്പിയുടെ സഹായത്തോടുകൂടി അലക്സാണ്ഡർ ചെറിയ ചെറിയ രാജ്യങ്ങളെ കീഴടക്കി. അവയ്യൊന്നും അലക്സാണ്ഡറുടെ സൈന്യത്തെ എതിരിടുവാൻ ശക്തിയുണ്ടായില്ല. എന്നാൽ പൌരവ രാജാവായ പുരുഷോത്തമൻ ആപത്തിൻെറ ആഴം അറിഞ്ഞുകൊണ്ടുതന്നെ അലക്സാണ്ഡറെ എതിരിടുവാൻ തീരുമാനിച്ചു. യുദ്ധമെങ്കിൽ യുദ്ധം തന്നെയെന്നു് ദൃഢനിശ്ചയവും ചെയ്തു് അദ്ദേഹം സന്നദ്ധനായി. രണ്ടുസൈന്യങ്ങളും ഝലം നദിയുടെ ഇരുകരകളിലുമായി നിലയുറപ്പിച്ചു. വെള്ളപ്പൊക്കമുള്ളതുകൊണ്ടു് അലക്സാണ്ഡർക്ക് നദി കടക്കുവാൻ പ്രയാസമായിരുന്നു.

ആദ്ദേഹം ഒരു ഉപായം കണ്ടുപിടിച്ചു. നിശ്ശബ്ദന രാത്രികാലങ്ങളിൽ നദികടക്കുവാനുള്ള ഒരുക്കമാണെന്നു തോന്നിക്കുന്ന ശബ്ദകോലാഹലവും, പടയുടെ പുറപ്പാടറിയിക്കുന്ന പെരുമ്പറയടിയും നടത്തിക്കൊണ്ടിരുന്നു. നദിയുടെ മറുകരയിൽ ശത്രുവെ നേരിടുവാൻ, രണ്ടും കല്പിച്ചു തയ്യാറായി നിന്നിരുന്ന ഇൻഡ്യൻ സൈന്യം ഒരുങ്ങിക്കഴിഞ്ഞു. പക്ഷേ പല രാത്രികളിലും ഈ ഒരുക്കങ്ങൾ കേട്ടു് തയ്യാറെടുത്ത സൈന്യങ്ങൾ നിരാശപ്പെടുകയാണു് ചെയ്തതു്. കുറെ ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഇതൊരു യുദ്ധതന്ത്രമാണെന്നു് മനസ്സിലാക്കാതെ ഇൻഡ്യൻ സൈന്യം ജാഗ്രത കുറേശ്ശെ കുറച്ചു തുടങ്ങി. അതു് മനസ്സിലാക്കിയ അലക്സാണ്ഡർ തൻെറ ഒരു വിഭാഗം സൈന്യത്തെ പതിവനുസരിച്ചു ഉണ്ടാക്കിയിരുന്ന ശബ്ദകോലാഹലം നടത്തുവാൻ വിട്ടുംവെച്ചു് അല്പമകലേമാറി സൂത്രത്തിൽ നദികടന്നു് യുദ്ധം ആരംഭിച്ചു. പെട്ടെന്നാണു് പൌരവസൈന്യത്തിനു് ആക്രമണത്തിന്നിരയാകേണ്ടതായി വന്നതു്.

എന്നിട്ടും തിരിഞ്ഞോടാതെ പൌരവസേന യുദ്ധം ചെയ്തു. പക്ഷേ അപ്രതീക്ഷിതമായുണ്ടായ

ഈ ആക്രമണത്തിൽ പുരുഷോത്തമനു് പരാജയം നേരിട്ടു. ദേഹമാസകലം മുറിവു പററിയ അദ്ദേഹം കതിരയെ പടക്കളത്തിൽ നിന്നും തെളിച്ചു് വേഗത്തിൽ രക്ഷപ്പെട്ടു. പുരുഷോത്തമനെത്തേടിപ്പിടിച്ചു കൊണ്ടുവരാൻ അലക്സാണ്ഡർ അമ്പിയെയാണു് നിയോഗിച്ചതു്. അമിതമായ സന്തോഷത്തോടുകൂടി അമ്പി പുരുഷോത്തമനെ പിൻതുടൻു. വിളിപ്പാടകലെ എത്തിയപ്പോൾ കതിരയെ നിത്തുവാൻ അമ്പി വിളിച്ചറിയിച്ചു. പുരുഷോത്തമൻ തിരിഞ്ഞുനോക്കി. തൻെറ ശത്രുവും, നാടിനെ വിദേശിയക്കു് ഒററു കൊടുത്തവനുമായ അമ്പിയാണു് തന്നെ പിൻ തുടരുന്നതെന്നു് അദ്ദേഹത്തിനു് മനസ്സിലായി. പിന്നെ ഒട്ടും താമസിച്ചില്ല. മുറിവുമൂലം ചോരയൊലിച്ചു കൊണ്ടിരുന്ന തൻെറ കൈകൾക്കു് സാധിക്കുന്നത്ര ശക്തിയോടുകൂടി അമ്പിയുടെ നേരെ അവശേഷിച്ചിരുന്ന ഒരായുധം അദ്ദേഹം വലിച്ചെറിഞ്ഞു. അതിൽനിന്നും കഷ്ടിച്ചു് രക്ഷപ്പെട്ട അമ്പി ഇളിഭ്യനായി തിരിച്ചു പോയി അലക്സാണ്ഡറെ വിവരം അറിയിച്ചു. പുരുഷോത്തമനെ പിൻതുടൻു് പിടിച്ചുകൊണ്ടുവരുവാൻ അദ്ദേഹം തൻെറ സേനാനായകന്മാരെ നിയോഗിച്ചു. അതിശീഘ്രം അവർ പൌരവൻ പോയ

വഴിയേ കതിരയെ വിട്ടു. ഒട്ടുദൂരെ ചെല്ലുന്നതിനു മുമ്പ് അവർ പുരുഷോത്തമൻെറ കുതിരയെ കണ്ടു. അതിവേഗം അവർ അദ്ദേഹത്തിൻെറ അടുത്തെത്തി. അലക്സാണ്ഡറുടെ ആജ്ഞ അനുസരിക്കുവാനും കുതിര പ്പുറത്തുനിന്നിറങ്ങുവാനും പറഞ്ഞു. ക്ഷീണിച്ചു തളൎന്നി രുന്ന പുരുഷോത്തമൻ കുതിരയെ നിൎത്തി. പട്ടാള ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിനു് പാനീയങ്ങൾ നൽകി, അലക്സാണ്ഡറുടെ അടുത്തേയ്ക്കു കൂട്ടികൊണ്ടു വന്നു.

യവന ചരിത്രകാരന്മാർ ഈ രംഗത്തെ വൎണ്ണി ക്കുന്നതിങ്ങനെയാണ്. പൌരവനും കൂട്ടരും ക്യാ മ്പിൻെറ അടുത്തെത്തിയപ്പോൾ ലോകജേതാവായ അലക്സാണ്ഡർ തൻെറ കൂടാരത്തിൽനിന്നും പുറത്തി റങ്ങിവന്നു; തന്നോടു് പടപൊരുതിയ പൌരുഷ മുള്ള മഹാനായ ആ പൌരവനെ സ്വീകരിക്കുവാൻ ലോകത്തിൻെറ രണ്ടററത്തുനിന്നുള്ള രണ്ടു മഹാന്മാർ കണ്ടുമുട്ടുകയായി അവിടെ വെച്ചു്. ഒന്നു് പാശ്ചാത്യ സംസ്കാരത്തിൻെറ പ്രചാരകനായ അലക്സാണ്ഡറും, മറേറതു് പൌരസ്ത്യ സംസ്കാരത്തിൻെറ വിളനില മായ പൗരവനും. ഇവർതമ്മിൽ കണ്ടുമുട്ടിയ ആ സംഭവം ചരിത്രത്തിലെ വലിയ ഒരു അദ്ഭുതമാണു്.

തന്നെ എതിരിട്ടു് യുദ്ധംചെയ്ത പുരുഷോത്തമൻ പരാജിതനായെങ്കിലും, അദ്ദേഹത്തിൻെറ കത്തവ്യ നിവ്വഹണത്തിൽ അലക്സാണ്ഡർക്കു് സന്തോഷമാണു ണ്ടായിരുന്നതു്. അനേക രാജാക്കന്മാരുടെ വിളറിയ മുഖങ്ങളും, സഹതാപമർഹിക്കുന്ന അപേക്ഷകളും കേട്ടു് കാതു തഴമ്പിച്ച അലക്സാണ്ഡർ, തന്നിൽ നിന്നു് എന്താണു് പ്രതീക്ഷിക്കുന്നതെന്നു് പുരുഷോത്തമ നോടു് ചോദിച്ചു. അദ്ദേഹത്തിൽനിന്നുണ്ടായ മറു പടി ഇപ്രകാരമായിരുന്നു: "ഒരു രാജാവിനെപ്പോ ലെ പെരുമാറുക" എന്നു്. അതുവരെ കേട്ടിട്ടില്ലാതി രുന്ന ധീരതയുടെ ഈ ശബ്ദം, ധീരനായ അലക്സാണ്ഡ റെ ആവേശംകൊള്ളിച്ചു. അദ്ദേഹം കടന്നുചോ ദിച്ചു. "താങ്കൾ എന്താണിതുകൊണ്ടത്ഥമാക്കുന്നതു?" എന്നു്. പൌരുഷം വെടിയാതെ തന്നെ, രാജകീയ പ്രഭാവത്തിന്നൊത്തവിധം, പുരുഷോത്തമൻ മറു പടി പറഞ്ഞു. "ഒരു രാജാവിനെപ്പോലെ പെരു മാറുകയെന്നു പറഞ്ഞപ്പോൾ, ഞാനതിൽ എല്ലാം ഉൾക്കൊള്ളിച്ചിട്ടുണ്ടു്."

അലക്സാണ്ഡർ തൻെറ എതിരാളിയുടെ ദൃഢ മായ സ്വരവും, ശക്തമായ രാജകീയ സ്വഭാവവും കണ്ടു് അദ്ദേഹത്തിൻെറ ആരാധകനായി. ഇൻഡ്യൻ

പ്രദേശങ്ങളുടെ മുഴുക്കെ അധിപതിയായി പുരുഷോത്തമനെ നിയമിച്ചുകൊണ്ടാണ് അദ്ദേഹം ഇൻഡ്യ വിട്ടതു്. ധീരതയ്ക്കു് കിട്ടിയ സമ്മാനം വിലപ്പെട്ടതായിരുന്നു. തൻെറ സഹായിയായ അമ്പി രാജ്യദ്രോഹമായിരുന്നു ചെയ്തതെന്നു് അലക്സാണ്ടർക്കറിയാമായിരുന്നു. അതേസമയം ജീവൻ തൃണവൽഗണിച്ചു ശത്രുവിനെ നേരിട്ട പുരുഷോത്തമൻ തൻെറ നാടിനോടും, നാട്ടുകാരോടുമുള്ള കടമ നിർവ്വഹിക്കുകയുമായിരുന്നു. ശത്രുക്കളുടെ കൈയിൽ രാജ്യത്തേയും പ്രജകളേയും വിട്ടുകൊടുക്കുന്നതു് അധർമ്മവും രാജനീതിയ്ക്കെതിരുമാണു്. ഭീരുക്കളായി, രാജ്യം വിദേശീയക്കു് കൃത്താടുവാൻ വിട്ടു് അടിമകളായി വളരെക്കാലം ജീവിക്കുന്നതിനേക്കാൾ ദേശരക്ഷയ്ക്കും സ്വാതന്ത്ര്യത്തിനും വേണ്ടി സുധീരം പടപൊരുതി വീരമൃത്യു വരിയ്ക്കുന്നതാണുത്തമം.

---

# മിന്നുന്നതെല്ലാം പൊന്നല്ല

കൂട്ടുകാരെ തിരഞ്ഞെടുക്കുന്നതനുസരിച്ചാണ് ഏതൊരുത്തന്റെയും സ്വഭാവവും ഭാവിയും നന്നാകുകയും ചീത്തയാകുകയും ചെയ്യുക. വിശ്വസ്തരായ സുഹൃത്തുക്കൾ സൽസ്വഭാവികൾ കൂടിയാണെങ്കിൽ, ജീവിതം ഭാസുരമായി. നേരെമറിച്ച് അവർ ദുഷ്ടമനസ്ഥിതിക്കാരും, വഞ്ചകരുമാണെങ്കിൽ എല്ലാം തുലഞ്ഞതു തന്നെ. രാജാക്കന്മാരുടേയും യുദ്ധങ്ങളുടേയും ചരിത്രം വായിക്കുന്നവർ ഈ രണ്ടു വിഭാഗത്തിലുംപെട്ട ധാരാളം കഥാപുരുഷന്മാരെ കടന്നുപോകും. ഇവിടെ ഒരു വിശ്വാസവഞ്ചനയുടെ കഥയാണ് പറയുവാൻ പോകുന്നതു്.

സംഭവം നടക്കുന്നതു് ഷാജഹാൻ ചക്രവർത്തി ഇൻഡ്യ ഭരിക്കുന്ന കാലത്താണ്. അദ്ദേഹത്തിനു് പെട്ടെന്നു് സുഖക്കേടു് പിടിപെട്ടു് കിടപ്പിലായി.

കറച്ചുദിവസം ചക്രവത്തിയെ കാണാൻ കഴിയാതി രുന്ന ജനങ്ങഠം അദ്ദേഹം മരിച്ചുപോയിരിക്കുമെന്ന കിംവദന്തി പരത്തി. മൂത്തമകനായ ദാരയ്ക്കു് തക്കം കൂടാതെ ചക്രവത്തിയാകുവാൻ വേണ്ടിയാണു് മരണ വാത്ത രഹസ്യമായി വെച്ചിരിക്കുന്നതെന്നും സംസാ രമായി. നാട്ടുമുഴവൻ ഇതു് കാട്ടുതീപോലെ പരന്നു. ഈ വാത്ത ഷാജഹാൻെറ മററു മൂന്നു പുത്രന്മാരു മറിഞ്ഞു. ഷൂജ, ഔറംഗസീബ്, മുറാദ് ഇവരായി രുന്നു മൂന്നുപേർ. ഓരോരുത്തരും ഓരോ പ്ര വിശ്യയുടെ വൈസ്രായി ആയിരുന്നു. ഈ ദുഃ ഖവാർത്ത കേട്ടമാത്രയിൽ തങ്ങളുടെ സ്ഥാനങ്ങ ളിൽനിന്നും ലഭിയ്ക്കാവുന്നത്ര ആയുധസേനാസന്നാ ഹങ്ങളുമായി അവർ തലസ്ഥാന നഗരിയിലേയ്ക്കു് പുറപ്പെട്ടു. അച്ഛൻെറ മരണവാത്ത ശരിയാണെ ങ്കിൽ അതിൽ അനുശോചിക്കേണ്ടവരാണല്ലോ പുത്ര ന്മാർ. പക്ഷേ അവർ രാജകുമാരന്മാരായിരുന്നതു കൊണ്ടു് ഓരോരുത്തരും, പിതാവിനെ പിൻതുടന്നു് ചക്രവത്തിയാകുവാനാഗ്രഹിച്ചിരുന്നു. അതുകൊണ്ടാ ണു് വലിയ സേനകളുമായി തലസ്ഥാനത്തേക്കു് പുറപ്പെട്ടതു്. അക്കാലങ്ങളിൽ കൂടുതൽ ആയുധശ ക്തിയുള്ള മകനാണു് പിതാവിൻെറ മരണശേഷം

ചക്രവർത്തിയാകുക. സഹോദരന്മാർ തമ്മിൽ തമ്മിരു രാജാധികാരത്തിനുവേണ്ടി നിരന്തരം പോരാട്ടങ്ങളും രക്താഹൂതിയും നടത്തുക പതിവായിരുന്നു.

പക്ഷേ ഷാജഹാൻെറ കാലത്തു നടന്ന അവകാശത്തർക്കം മററുള്ളവയിൽ നിന്നും വേറിട്ടുനില്ക്കുന്നു. അതിനു് കാരണം ഇതാണു്. ഷാജഹാൻ മരിച്ചിരുന്നില്ല. അദ്ദേഹം മരിച്ചുവെന്ന വാത്ത കേട്ടമാത്രയിലായിരുന്നു അദ്ദേഹത്തിൻെറ നാലു പുത്രന്മാർ തമ്മിൽ ഘോരഘോരമായ യുദ്ധം നടന്നതു്.

ഈ കഥയിലെ പ്രതിനായകൻ പിന്നീടു് ചക്രവത്തിയായ ഔറംഗസീബായിരുന്നു. നയതന്ത്രപടുവായിരുന്നു അദ്ദേഹം. താൻ ഒററയ്ക്കു് ദാരയുമായി യുദ്ധത്തിനു പോയാൽ ജയിയ്ക്കുകയില്ലെന്നറിയാമായിരുന്ന ഔറംഗസീബ്ബ് തനിക്കു് ചക്രവത്തിയാകുവാനാഗ്രഹമില്ലന്നു് ഒരു പ്രസ്താവന നടത്തി. മുറാദാണു് എന്തുകൊണ്ടും ഭരണാധിപനാകാൻ യോഗ്യനെന്നും, അദ്ദേഹത്തെ സഹായിക്കുവാൻ സന്നദ്ധനാണെന്നും, ഔറംഗസീബ് സുദീർഘമായ എഴുത്തുമൂലം മുറാദിനെ അറിയിച്ചു ഇതിന്

വിശ്വസിച്ച അദ്ദേഹം ഔറംഗസീബുമായി സഖ്യത്തിലേർപ്പെട്ടു. മൂത്ത സഹോദരനോടു് യുദ്ധം പ്രഖ്യാപിച്ചു്. ഔറംഗസീബിൻെറയും മുറാദിൻെറയും സൈന്യങ്ങൾ ഒന്നിച്ചാണു് ദാരയോടെതിരിടുവാൻ പുറപ്പെട്ടതു്. അവരുടെ സൈന്യം ബഹുദൂരം സഞ്ചരിച്ചാണു് ആഗ്രയിലെത്തിയതു്. ഉടനെ അവരുമായി യുദ്ധത്തിലേർപ്പെട്ടാൽ ദാരക്കു നിഷ്പ്രയാസം അവരെ ഉന്മൂലനാശം ചെയ്യുവാനൊക്കുമായിരുന്നു. പക്ഷെ സംഭവിച്ചതു് മറിച്ചാണു്. അദ്ദേഹത്തോടു് വിശ്വസ്തത കാട്ടിയിരുന്നവരിൽ പലരും വാസ്തവത്തിൽ കൂറില്ലാത്തവരായിരുന്നു. അപ്പോഴും യുദ്ധം ചെയ്യുന്നതു് പൌരുഷത്തിനോ, ധീരതയ്ക്കോ പററിയതല്ലെന്നും, ഏതു് നിമിഷവും ശത്രുക്കളെ നശിപ്പിക്കുവാൻ പ്രയാസമില്ലെന്നും ഇടതടവില്ലാതെ അവർ ദാരയെ പറഞ്ഞു വിശ്വസിപ്പിച്ചു. തൻെറ സൈന്യശക്തിയിൽ അമിതമായ വിശ്വാസംകാരണം പതിയിരിക്കുന്ന ആപത്തിൻെറ വലുപ്പത്തെ നിസ്സാരമായി കാണുവാൻ, ദാര പ്രേരിതനായി. ഇതുമൂലം ശത്രുക്കാർക്കു് വേണ്ടവണ്ണം തയ്യാറെടുക്കുവാനുള്ള സമയാകിട്ടി.

ഈ സന്ദർഭത്തിൽ ഔറംഗസീബു് തന്നോടു കൂറുള്ള ദാരയുടെ ചില സേനാധിപന്മാരുമായി

ദവഴ്ചയിൽ കഴിയുകയായിരുന്നു. ദാരയുടെ ഏററവു മടുത്ത സുഹൃത്തും, സൈനികമേധാവിയുമായിരുന്നു കലീലുള്ളാഖാൻ. ഇദ്ദേഹമായിരുന്നു ദാരയുടെ ഉപദേഷ്ടാവു്. സേവനം ദാരയ്ക്കു്, കൂറു് ഔറംഗസീബിനു്, എന്ന നയത്തിൽ കഴിഞ്ഞിരുന്ന ഇയാൾ ഏതുവിധേനയും, ദാര ചക്രവർത്തിയാകരുതെന്ന വിചാരക്കാരനായിരുന്നു. കലീലുള്ളയുടെ ഭാര്യ, ഭർത്താവിൻെറ ദുരുദ്ദേശ്യം മനസ്സിലാക്കി ദാരയുടെ അടുക്കൽ കലീലുള്ളാഖാനെ ശ്രദ്ധിക്കണമെന്നു് മുന്നറിവുനല്കി. പക്ഷേ അതും അദ്ദേഹമത്ര ഗൌനിച്ചില്ല.

യുദ്ധം തുടങ്ങി. ഏററവും ഉയരമുള്ള ആനയുടെ പുറത്തു് സജ്ജമാക്കിയിട്ടുണ്ടായിരുന്ന 'ഹൌദ'യിലിരുന്നാണു് ദാര പടക്കളത്തിൽ തൻെറ സേനാനായകന്മാർക്ക് നിർദ്ദേശങ്ങൾ നല്കിക്കൊണ്ടിരുന്നതു്. യുദ്ധം നിർണ്ണായകമായ ഒരു ഘട്ടത്തിലെത്തി. ഔറംഗസീബിൻെറയും മുറാദിൻെറയും, പട്ടാളക്കാർക്കിടയിൽ പരിഭ്രാന്തിയും, പരാജയബോധവും പരന്നു. പലരും പരക്കംപാച്ചിലായി. യുദ്ധഗതി ദാരയ്ക്കനുകൂലമായി മാറിയപ്പോൾ കലീലുള്ളഖാൻ ദാരയുടെ

അടുത്തുചെന്നു് ഇങ്ങനെപറഞ്ഞു: "പ്രഭോ, ഇതാ എതിർപക്ഷത്തുള്ളവർ ഓട്ടംതുടങ്ങി. നാം വിജയിച്ചു കഴിഞ്ഞിരിക്കുന്നു ഇനി അവശേഷിക്കുന്ന കൃത്യം അവരെ പിൻതുടൎന്നു് തടവുകാരാക്കുകയെന്നതു മാത്രമാണു്. എത്രനേരമായി ഈ ആനപ്പുറത്തിരുന്നു വിഷമിക്കുന്നു. ഇറങ്ങി അല്പം വിശ്രമിച്ചാലും." ദാര ഈ ഉപദേശമനുസരിച്ചു് ആനപ്പുറത്തുനിന്നിറങ്ങി നിമിഷങ്ങൾ കഴിയുന്നതിനുമുമ്പു് ജയാരവം മുഴക്കിയിരുന്ന ദാരയുടെ സൈന്യം മൂകമായി. അതുവരെ അവർ ആൎക്കുവേണ്ടി യുദ്ധംചെയ്തിരുന്നുവോ, ആ രാജകുമാരൻ ഇരുന്നിരുന്ന ആനപ്പുറത്തില്ല. അദ്ദേഹം മരണമടഞ്ഞുകാണും. നേതാവു് നഷ്ടപ്പെട്ട സൈന്യത്തിനു് ഇനി ലക്ഷ്യമില്ലാതെയായി. ഈ ഉപായം പ്രവൎത്തിച്ചതു് ഔറംഗസീബിൻെറ അറിവോടുകൂടിയായിരുന്നു. തന്മൂലം ദാര മരിച്ചു എന്ന വാൎത്ത വേഗം പരന്നു. അമ്പരപ്പും അങ്കലാപ്പും പിടിപെട്ടു് എന്താണു് ചെയ്യേണ്ടതെന്നറിയാതെ കുഴഞ്ഞ ദാരയുടെ സൈന്യം തിരിഞ്ഞോടി. ഔറംഗസീബു് ഈ തക്കം വിനിയോഗിച്ചു് ഛിന്നഭിന്നമായിക്കൊണ്ടിരുന്ന തൻെറ സൈന്യങ്ങളെ സംഘടിപ്പിച്ചു് മുന്നേറി. നിമിഷങ്ങൾക്കകം യുദ്ധം ഔറംഗസീബിൻെറ വിജയത്തിൽ കലാശിച്ചു.

വീണ്ടുവിചാരമില്ലാത്ത പ്രവൃത്തിക്കു° ദാരയ്ക്കു ലഭിച്ച പ്രതിഫലം ഭയാനകമായിരുന്നു. ഒരു വലിയ സാമ്രാജ്യത്തിൻെറ ആധിപത്യം പോയതുപോകട്ടെ, തൻെറയും ഉററവരുടേയും ജീവഹാനിക്കുകൂടി അതു° ഇടവരുത്തി. ദാര ആനപ്പുറത്തുനിന്നിറങ്ങിയില്ലായിരുന്നുവെങ്കിൽ, ഒരിക്കലും ഔറംഗസീബ്° ജയിക്കുമായിരുന്നില്ല. വഞ്ചകന്മാരെ വിശ്വസിക്കുകയും അവരുടെ ഉപദേശമനുസരിച്ചു പ്രവൎത്തിക്കുകയും ചെയ്യതിൻെറ ഫലമാണിതു°.

യുദ്ധത്തിൽ ജയിച്ച ഔറംഗസീബ്°, ചക്രവൎത്തിയെ സംബോധനചെയ്യുന്ന രീതിയിലും ഭാഷയിലുമാണു° മുറാദിനെ വിളിച്ചിരുന്നതു°. മുറാദും താനാണു° ചക്രവൎത്തിയെന്നു° ആത്മാൎത്ഥമായും ധരിച്ചു. അതിന്നിടയ്ക്കു° ഔറംഗസീബിൻെറ ചിന്ത, എങ്ങനെയാണു° ഇയാളെ കൊലപ്പെടുത്തുകയെന്നതായിരുന്നു അതിനുള്ള സമയവും സമാഗതമായി. മുറാദിൻെറ ബഹുമാനാൎത്ഥം ഒരു വലിയ സദ്യ സജ്ജമാക്കി. വിജയലഹരിപൂണ്ട മുറാദ്° അന്നു° അമിതമായി ലഹരിപാനീയങ്ങൾ കഴിച്ചു. അദ്ദേഹം അബോധാവസ്ഥയിൽ വീണു.

ട്ടം മടിയ്ക്കാതെ ഔറംഗസീബ്ബ് തന്റെ സേനാനായകന്മാരോടാജ്ഞാപിച്ചു. "ഇത്തരം മനുഷ്യകീടങ്ങളുടെ കയ്യിൽ രാജ്യമേല്പിക്കാനല്ല ഞാൻ യുദ്ധംചെയ്യതു്. ഇയ്യാളെ തടങ്കലിലടയ്ക്കുക." മുറാദ്ദ് ബന്ധനസ്ഥനാകുകയും, പിന്നീടു് കാരാഗൃഹത്തിൽ കിടന്നു് മരിയ്ക്കുകയും ചെയ്തു. പിന്നീടു് പിതാവായ ഷാജഹാൻ ചക്രവത്തിയേയും തടങ്കലിലടച്ചു കൊണ്ടാണു് ഔറംഗസീബ്ബ് കിരീടധാരണം നടത്തുന്നതു്.

മാനുഷിക ബന്ധങ്ങൾപോലും, പണത്തിനും പദവിയ്ക്കുംവേണ്ടി വിസ്മരിക്കുന്നവരുണ്ടു്. അത്തരക്കാരെ സൂക്ഷിച്ചില്ലെങ്കിൽ വന്നുചേരാവുന്ന ഉപദ്രവം വളരെ വലുതാണു്. ദാരയുടേയും മുറാദിന്റെയും കഥകൾ നമുക്കു് ഗുണപാഠമായിത്തീന്നിട്ടുണ്ടു്. 'മിന്നുന്നതെല്ലാം പൊന്നല്ല' എന്നു് പറഞ്ഞു കേട്ടിട്ടില്ലേ? പുഞ്ചിരിയും പഞ്ചാരവാക്കും കൊണ്ടു് സ്നേഹം നടിയ്ക്കുന്നവരുണ്ടു്. പക്ഷേ അവരുടെ തനിനിറം കാണണമെങ്കിൽ അപകട സമയത്തു് അവരെന്തുചെയ്യുമെന്നു് നോക്കണം. നല്ല ക്കൂട്ടുകാരൻ

ആവശ്യത്തിനുപയോഗപ്പെടുന്നവൻ മാത്രമാണ്. ധൂർത്തടിയ്ക്കാൻ പണമുള്ളപ്പോൾ മുഖസ്തുതിയുമായി പിന്നിൽ കൂടുന്നവരുണ്ട്. കഷ്ടകാലത്തിനു ധനമില്ലാത്ത സ്ഥിതി വന്നാൽ അവരാരേയും കണികാണുവാൻപോലും കിട്ടുകയില്ല. അതുപോലെതന്നെയാണ് ഉന്നതപദവികളിലിരിയ്ക്കുന്നവരുടെയും അവസ്ഥ. നല്ല മനുഷ്യരെ കണ്ടുപിടിച്ച് കൂട്ടുകൂടുന്നതിലാണ് വിജയരഹസ്യമിരിയ്ക്കുന്നതു്.

---

